# അപ്പൻതമ്പുരാൻതിരുമനസ്സിലെ



# കൃതികൾ.

# മംഗളമാല

അപ്പൻതമ്പുരാൻ തിരുമനസ്സിലെ
കൃതികൾ.



പുസ്തകം രണ്ട്

വില അണ 7.

അപ്പൻ തമ്പുരാൻ തിരുമനസ്സിലെ

മററു കൃതികൾ.

---

1. ഭാസ്കരമേനോൻ

മംഗളമാല.

1. ചരിത്രം
2. ജീവചരിത്രം
3. ശാസ്ത്രം
4. പലവക
5. ടി.



THE MANGALODAYAM CO., LTD.

K. K. PRESS, TRICHUR.

# സാഹിത്യം



ആദ്യത്തെ പതിപ്പ്

പ്രതി 1000

പകർപ്പവകാശം

---

മംഗളോദയം കമ്പനി ക്ലിപ്തം

കേരളകല്പദ്രുമം അച്ചുക്കൂടം

തൃശ്ശിവപേരൂർ.

1089

# വിഷയവിവരം.


| | | |
|---|---|---|
| 1. | സത്യകീൎത്തിചരിതം | 1—8 |
| 2. | കൃഷ്ണഗാഥ | 8—16 |
| 3. | സാമൂതിരിപ്പാടും പതിനെട്ടര കവികളും | 17—34 |
| 4. | മലയാളഭാഷ | 34—45 |
| 5. | പഴയഭാഷ | 45—56 |
| 6. | പച്ചമലയാളം | 56—64 |
| 7. | തിരപ്പുറപ്പാട് | 65—71 |
| 8. | പ്രസ്താവന | 71—104 |
| 9. | ചില ന്യായങ്ങൾ | 104—111 |

# മുഖവുര

സാഹിത്യത്തിന്നു പല മുഖങ്ങളുമുള്ളതിൽ ചിലതിനെ ഉദാഹരിച്ചു പലതിനെയും കാണിയ്ക്കുകയാകുന്നു ഈ പുസ്തകത്തിന്റെ ഉദ്ദേശം. ഗുണദോഷനിരൂപണത്തിൽ ഇല്ലാത്തതുണ്ടാക്കി ഉള്ളതു കളഞ്ഞു കൊള്ളരുതാത്തതു പറയുന്ന രീതി വിട്ടു വേണ്ടതു വേണ്ടപോലെ പറയുന്ന സമ്പ്രദായവും ഉൾക്ഷോഭത്തിന്നിടകൊടുക്കാതെ കളിയായി കാൎയ്യം പറയുന്ന മട്ടും സാഹിത്യചരിത്രത്തിന്റെ നിലയും സാഹിത്യലോകത്തിന്റെ സ്ഥിതിയും മലയാളമാസികകളുടെ ഗതിയും ചുരുക്കത്തിൽ കാൎയ്യം പറവാനുള്ള വഴിയും ചൂണ്ടിക്കാണിച്ചുകൊടുത്താൽ കൊള്ളാമെന്നാണു് ഇതിൽ ഒതുക്കിയിരിയ്ക്കുന്ന ഉപന്യാസങ്ങളെക്കൊണ്ടു വിചാരിച്ചിട്ടുള്ളതു്. ഫലാനുഭവം അന്യാധീനമായതുകൊണ്ടു ശേഷം അനുഭവിയ്ക്കുന്നവൎക്കേ അറിഞ്ഞുകൂടൂ.

ഗ്രന്ഥകാരൻ.



അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ട്.

# സാഹിത്യം.

## സത്യകീൎത്തിചരിതം.

ഉത്തരോത്തരം ഉന്നതിയെ പ്രാപിക്കുന്ന ഏതു ഭാഷയിലും ജ്ഞാനസമ്പാദകങ്ങളായ അനേകം പുസ്തകങ്ങൾ കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കും. ശാസ്ത്രപുസ്തകങ്ങളും നീതിപുസ്തകങ്ങളും ഗുരുക്കന്മാരെപ്പോലെയും രാജാക്കന്മാരെപ്പോലെയും ജനങ്ങൾക്കു കൃത്യാകൃത്യങ്ങളിൽ പ്രവൃത്തിയും നിവൃത്തിയും ഉണ്ടാവുന്നവിധം അറിവു ജനിപ്പിക്കുന്നവയാണെങ്കിലും, രസിപ്പിച്ചുകൊണ്ടു വേണ്ടതും വേണ്ടാത്തതും വേണ്ടപോലെ മനസ്സിലാക്കിക്കൊടുപ്പാനും വീണ്ടും അതിലേക്കു പ്രീതി ജനിപ്പിക്കുവാനും ഭാൎയ്യമാരെപ്പോലെ ഉപകരിക്കുന്നവ കാവ്യങ്ങളാണെന്നു സാരഗ്രാഹികളായ സകല പണ്ഡിതന്മാൎക്കും സമ്മതമായ സംഗതിയാകുന്നു. അവയിൽ പദ്യകാവ്യങ്ങളേക്കാൾ എത്രയോ മേലെയാണ് ഗദ്യകാവ്യങ്ങളെന്നു ചില നവീനന്മാർ സിദ്ധാന്തിക്കുന്നുണ്ട്. വാസ്തവത്തിൽ പദ്യമെന്നോ ഗദ്യമെന്നോ ഉള്ള ഭേദമല്ല സാരമായിട്ടുള്ളത്. ഏതു കാവ്യമാണോ സരസമായിട്ടു സാരോപദേശം ചെയ്യു

ജനങ്ങളെ നല്ലവഴിക്കു നടത്തുന്നത് അക്കാവ്യമാണ കാവ്യം. കാവ്യങ്ങൾക്കു ജനങ്ങളുടെ മനസ്സിനെ വശീകരിക്കാനുള്ള ശക്തി രസപ്രവാഹത്തിലാണ് നില്ക്കുന്നത്. കവികളുടെ കല്പനാശക്തിക്കുള്ള അപൂൎവ്വതയും ഇതിന്നു വലിയ സഹകാരികാരണമാണ്. കല്പനാശക്തി കുറവായിട്ടുള്ള കവികളും നല്ല മനോധൎമ്മമുള്ള അന്യഭാഷാകവികളുടെ കാവ്യങ്ങളെ ഭാഷപ്പെടുത്തീട്ടു മഹാകവികളെപ്പോലെതന്നെ കവിധൎമ്മം നിൎവ്വഹിക്കാറുണ്ട്. എന്നു മാത്രമല്ല, ഉത്തമന്മാരായ പ്രാചീനകവികളുടെ കൃതികളെ വിധിക്കു തക്കവണ്ണം ഭാഷപ്പെടുത്തുന്ന അല്പകവികൾ നവീനന്മാരായ ഉത്തമകവികളേക്കാൾ ജനസമുദായത്തിന്ന് അധികം ഉപകാരികളായിത്തീരുന്നതുമാണ്. ഭാഷപ്പെടുത്തുക എന്നത് അത്ര സുകരമായ ഒരു വിദ്യയല്ല. അതിന്നു പല ദുൎഘടങ്ങളുമുണ്ട്. ഒന്നാമത് അന്യഭാഷയിൽ കിടക്കുന്ന കാവ്യത്തിൻെറ അൎത്ഥം നല്ലവണ്ണം മനസ്സിലാക്കണം. അതിലുള്ള ചമൽക്കാരം ഗ്രഹിക്കാതെ ഭാഷപ്പെടുത്തുവാൻ പുറപ്പെട്ടാൽ പ്രയത്നം സഫലമാകയില്ല. മൂലഭാഷക്കു യോജിക്കുന്ന ചില അലങ്കാരങ്ങളും ഫലിതങ്ങളും സ്വഭാഷക്കു യോജിക്കില്ലെന്നുവന്നേക്കാം. അവക്കു തക്ക മാററം വരുത്തേണ്ടിവരും. അതിന്നു നല്ല മനോധൎമ്മവും

വേണം. അന്യഭാഷയിലുള്ള ശബ്ദശ്ലേഷകൾ മറെറാരു ഭാഷയിൽ വരുത്തുന്നതു തീരെ അസാദ്ധ്യമാണ്. അവിടെ തരമുണ്ടെങ്കിൽ സ്വഭാഷയിൽ ശ്ലേഷകൊണ്ടുവന്നാൽ വളരെ മെച്ചമായിരിക്കും. അതില്ലെങ്കിലും പ്രത്യേകിച്ച് ഒരു ഭംഗിവരുത്തുവാൻ നോക്കേണ്ടതാണ്. ഭാഷയ്ക്കു തന്മയത്വം വരുത്തുക അത്ര എളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാൎയ്യമല്ല. മൂലത്തിലെ അൎത്ഥത്തിന്നും രസപുഷ്ടിക്കും അശേഷം കുറവു വരുത്താതെ സ്വഭാഷയിൽ വാക്യരചനകൊണ്ടു തന്മയത്വം വരുത്തി സ്വയംകൃതമോ എന്നു തോന്നും പ്രകാരം ചേൎത്തു യോജിപ്പിച്ചിട്ടുള്ള ഭാഷാന്തരമേ നല്ല ഭാഷാന്തരമെന്നു പറഞ്ഞുകൂടു.

"അന്യഭാഷയിലുള്ള വാക്യത്തിന്റെ അൎത്ഥത്തെ അതിന്റെ സ്വാരസ്യത്തോടുകൂടി ഗ്രഹിച്ചിട്ടു മനസ്സുകൊണ്ട് ആദ്യംതന്നെ ഒരു പ്രതിപദതൎജ്ജമ ചെയ്തുവെയ്ക്കണം. പിന്നെ അതിലെ സാരാംശം ലേശം പോലും വിടാതെ സ്വഭാഷാവാചകരീതിയിലാക്കണം. അതു പിന്നെയും പിന്നെയും പരിശോധിച്ചു വാചകഭംഗി വരുത്തണം. രചനാരീതി കേവലം സംസാരിക്കുമ്പോഴത്തെപ്പോലെ എളുപ്പത്തിലൎത്ഥം മനസ്സിലാവുന്ന വിധത്തിലായിരിക്കണം. ഇങ്ങിനെ പലവട്ടം നല്ലവണ്ണം പ്രയത്നം ചെയ്തു സമ്പാദിക്കുന്ന

ഭാഷാന്തരമേ സഹൃദയന്മാൎക്ക് ആസ്വദിപ്പാൻ പുറത്തേയ്ക്കു കൊടുക്കാവു" എന്നിങ്ങനെ മഹാകവിയായ വെണ്മണി അച്ഛൻനമ്പൂരിപ്പാട് ഒരു അവസരത്തിൽ പറഞ്ഞിട്ടുള്ളത് എത്രയോ സാരമായ ഒരു ഉപദേശമാണെന്നു കരുതേണ്ടതാകുന്നു.

പി. എൻ. കൃഷ്ണപ്പിള്ള അവർകളുടെ സത്യകീൎത്തി ചരിതത്തിൽ സി. എസ്സ്. സുബ്രഹ്മണ്യൻ പോററി അവർകൾ ഭാഷപ്പെടുത്തിയതായി കൊടുത്തിട്ടുള്ള 'ഗോൾഡ് സ്മിത്തിൻെറ ഹെൎമ്മിററ്' എന്ന ചെറിയ സരസകഥാഗാഥയുടെ തൎജ്ജമ ഉത്തമരീതിയിലുള്ള ഭാഷാന്തരീകരണത്തിൻെറ ഒരു മാതൃകയാണെന്നു പറയുവാൻ ഞാൻ ലവലേശം സംശയിയ്ക്കുന്നില്ല. തന്മയത്വമാണല്ലോ ഭാഷാന്തരത്തിൻെറ ജീവൻ. കാലദേശാവസ്ഥകളെക്കൊണ്ടു ഭേദപ്പെടാവുന്ന മൂലഭാഷയുടെ രീതിഭേദം ചുവയ്ക്കാതെ അൎത്ഥരസങ്ങളുടെ പകൎച്ചയാകുന്നു തന്മയത്വത്തിൻെറ മൎമ്മം. വാസനാശക്തി, നൈപുണ്യം, അഭ്യാസം, ഇതു മൂന്നും കൂടാതെ കേവലം വ്യുല്പത്തിദാൎഢ്യംകൊണ്ടു മാത്രം ഈ മൎമ്മംകണ്ടു വല്ലതും പ്രയോഗിയ്ക്കാറാവുന്നതുമല്ല. പോററി അവർകൾ ഈ തത്വം ഗ്രഹിച്ചിട്ടുണ്ടെന്ന് അദ്ദേഹത്തിൻെറ 'സൌരഭനും രാഷ്ട്രനും' എന്ന തൎജ്ജമ കണ്ടപ്പോൾതന്നെ എനിയ്ക്കു തോന്നീട്ടുണ്ട്.

തെക്കൻദിക്കുകളിൽ ചുററിനടക്കുന്ന ചില കുസ്സ സ്ധികൾ നമ്മുടെ പോററി അവർകളെ ബാധിച്ചാ തിരിപ്പാൻ ആഗ്രഹിയ്ക്കുന്നതു ഇയ്യുള്ളവൎക്ക് അവയിൽ പ്രതിപത്തി തോന്നായ്കകൊണ്ടായിരിക്കാം.

'അടവിലവനടക്കുവാൻ ശ്രമിക്കെ
ക്കടുതരമായ്പുരുമാധികണ്ടുയോഗി
അതുളിമമസശോകനാംയുവാവേ!
പറയുക നീയിതിനെന്തെടോനിമിത്തം'?

എന്ന ശ്ലോകത്തിന്റെ പൂൎവ്വാൎദ്ധം മൂലാൎത്ഥത്തോടു യോജിപ്പിച്ച്

'അവശതയനുകമ്പയാലണിഞ്ഞി-
ട്ടവനലമാൎത്തിടുമാധികണ്ടുയോഗി'

എന്നോ മററോ ആക്കിയാൽ കൊള്ളാമെന്നു തോന്നുന്നത് ഈ കവിയുടെ പേരിലുള്ള പ്രതിപത്തി കൊണ്ടാണെന്നുള്ളതിന്നു സംശയമില്ല.

'ഗോൾഡ്സ്മിത്ത്' എന്ന മഹാകവി അദ്ദേഹത്തിന്റെ 'വിക്കാർ ആഫ് വേക്ക്ഫീൽഡ്' എന്ന ആഖ്യായികയുടെ മുഖവുരയിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു.

"ഇതിൽ അനേകം തെററുകളുണ്ട്. അവയെല്ലാം ഭംഗിയാണെന്നു സാധിപ്പാൻ അനേകം യുക്തികളും പറയാം. എന്നാൽ അതുകൊണ്ട് ഒരു സാദ്ധ്യ

വുമില്ല. പല തെററുകളുമുള്ള ഒരു പുസ്തകം രസകരമായിത്തീൎന്നേയ്ക്കാം. നേരെമറിച്ച് യാതൊരു അബദ്ധവും ഇല്ലാത്തതു തീരെ രസിയ്ക്കാതേയും വന്നേക്കാം. ഈ കഥയിലെ നായകൻ ലോകത്തിൽ ഏററവും പ്രധാനപ്പെട്ട മൂന്നു വൃത്തിഭേദങ്ങളെ തന്നിൽ ഒതുക്കിയിരിയ്ക്കുന്നു. അയാൾ ഒരു ആചാൎയ്യനാണ്, കൃഷിക്കാരനാണ്, കുഡുംബിയുമാണ്. ഉപദേശത്തിന്നും ഒതുക്കത്തിന്നും ഒരുപോലെ ഒരുക്കമുള്ളവനും അഭ്യുദയത്തിങ്കൽ വിനീതനും ആപത്തിങ്കൽ ധീരനുമായിട്ടാണ് അയാളെ വൎണ്ണിച്ചിട്ടുള്ളത്. പരിഷ്കാരവും ഐശ്വൎയ്യവും വൎദ്ധിച്ചുവരുന്ന ഇക്കാലത്ത് ഇങ്ങിനെയുള്ള ഒരു കഥാപുരുഷൻ ആൎക്കാണ് സന്തോഷമുണ്ടാകുന്നത്? ഉയൎന്നപദവി മോഹിയ്ക്കുന്നവൎക്ക് അയാളുടെ ഒതുങ്ങിയ നാടൻരീതിപ്പൃത്തി പുച്ഛമായിരിയ്ക്കും. ആഭാസവാക്കു ഫലിതമെന്നു തെററിദ്ധരിയ്ക്കുന്നവർ അയാളുടെ നിരുപദ്രവമായ സംഭാഷണത്തിൽ സ്വാരസ്യം കാണുകയില്ല. പരലോകത്തെ കരുതിക്കൊണ്ട് ഇഹലോകസുഖം [illegible]ക്കുന്നവനെ മതനിന്ദ ശീലിച്ചിട്ടുള്ളവർ പരിഹസിയ്ക്കുകയേ ഉള്ളൂ".

ഇത്രത്തോളം കവിയുടെ വിനയം. വാസ്തവത്തിൽ ഇത്ര നന്നായിട്ടൊരു നോവൽ ഇംഗ്ലീഷുഭാഷയിൽ വേറെയൊന്നുണ്ടോ എന്നു സംശയമാണ്. ഈ

പുസ്തകം തൎജ്ജമചെയ്തു കണ്ടാൽ കൊള്ളാമെന്നു ആഗ്രഹിച്ചിരുന്ന കാലത്താണ് സി. ഗോപാലമേനോൻ ബി. എ. അവർകളുടെ 'ധൎമ്മാംഗദചരിതം' പുറത്തുവന്നത്. അതോടുകൂടി മൂലത്തിലെ കഥാബന്ധം മലയാളികൾക്കറിയാറായി. നാട്ടുനടപ്പിനെ അനുസരിച്ചു കഥയിൽ ചില മാററങ്ങൾ ചെയ്തതും ഉചിതമായി. പക്ഷെ മൂലത്തിൽ ആപാദചൂഡം പ്രയോഗിച്ചിട്ടുള്ള ഫലിതങ്ങളെ ഭാഷയിൽ വരുത്തുവാൻ ഗോപാലമേനോൻ അവർകൾക്കു സാധിച്ചിട്ടില്ല. ഈ ന്യൂനത പരിഹരിച്ചു ഒരു തൎജ്ജമകൂടി കണ്ടാൽ വേണ്ടില്ലെന്നായി ഇയ്യുള്ളവരുടെ പിന്നത്തെ മോഹം. സത്യകീൎത്തിചരിതം കയ്യിൽ കിട്ടിയപ്പോൾ ചിരിക്കുവാൻ ഒരുങ്ങിക്കൊണ്ടാണ് വായിച്ചു തുടങ്ങിയത്. എന്നാൽ ആദ്യന്തം വായിച്ചിട്ടും ഈ വിഷയത്തിൽ എനിക്കിച്ഛാഭംഗമാണുണ്ടായത്. 'ധൎമ്മാംഗദചരിതത്തിൽ' ജാത്യാചാരത്തിന്നു വിരുദ്ധങ്ങളായ ചില നടവടികൾ കാണുന്നുണ്ട്. സത്യകീൎത്തിചരിതത്തിൽ ഈ ന്യൂനത കാണുന്നില്ല. ഇതു സന്തോഷാവഹംതന്നെ. വാചകരീതിയിൽ പ്രകൃതപുസ്തകം ധൎമ്മാംഗദചരിതത്തേക്കാൾ ഒട്ടും മേലെയല്ല. ചിത്രങ്ങളോടുകൂടി നോവൽ അച്ചടിക്കുന്ന സമ്പ്രദായം മലയാളത്തിൽ ആരംഭിച്ചതു പ്രശംസനീയം

തന്നെ. ലോകമൎയ്യാദകൾ അറിയുന്നതിന് ഈ ഭാഷാന്തരപുസ്തകം എല്ലാവരും വാങ്ങി വായിക്കേണ്ടതുമാകുന്നു.

—:o:—

## കൃഷ്ണഗാഥ

### അല്ലെങ്കിൽ ചെറുശ്ശേരി.

---

"കൊല്ലം ഏഴാം ശതാബ്ദത്തിൽ ഒടുവിൽ ഉത്തരകേരളത്തിൽ നമ്പൂരി വൎഗ്ഗത്തിൽ ഒരു ഭാഷാകവി ഉണ്ടായി. ആ കാലം മുതൽ മലയാളഭാഷയ്ക്കു ഭാഗ്യോദയം ആയി എന്നു നിസ്സംശയമായി പറയാം. ………അങ്ങിനെ ഉള്ള വൎഗ്ഗത്തിൽ ഒരാളു് ഭാഷയിൽ കവിത ചമയ്ക്കാൻ ഒരുങ്ങിയതു് ഇജ്ജനങ്ങടെ ഭാഗ്യാരംഭമെന്നു തന്നെ പറയണം" എന്നു മലയാളഭാഷാചരിത്രകൎത്താവായ പി. ഗോവിന്ദപ്പിള്ള അവർകൾ പറഞ്ഞിട്ടുള്ളതു്, മലയാളികളുടെ സുകൃതവിപാകമായ കൃഷ്ണഗാഥയുടെ ഏകദേശമെങ്കിലും ആസ്വദിപ്പാൻ ഭാഗ്യമുള്ളവൎക്കെല്ലാം ഒരുപോലെ തോന്നുന്നൊരഭിപ്രായമാണ്. നമ്മുടെ ദിവ്യകവിയായ കുഞ്ചൻനമ്പ്യാൎക്കുകൂടി ഈ കൃതിയെക്കുറിച്ച് അപാരമായ ബഹുമാനം തോന്നിയപ്പോൾ അന്യന്മാർ ഇതി

നെ കൊണ്ടാടുന്നതിൽ എന്തൊരാശ്ചര്യമാണുള്ളത്? കൃഷ്ണഗാഥ വായിച്ചു കഴിഞ്ഞപ്പോളുണ്ടായ ലഹരിയിലാണ് നമ്പ്യാര് കൃഷ്ണലീല തീർത്തതെന്നു തീർച്ചപറയാം. കൃഷ്ണലീല വത്സസ്തേയത്തിന്റെ നേരു പകർപ്പെന്നു പറഞ്ഞാൽ അപലൌകികമാവുമെങ്കിൽ, വത്സസ്തേയം കൃഷ്ണലീലയുടെ ജീവനെന്നു പറയാതെ യാതൊരു നിവൃത്തിയുമില്ല. നമ്പ്യാരെപ്പോലെയുള്ള ഒരു കവിക്ക് അന്യന്റെ കവിതയിൽ അഭിരുചി ജനിച്ചാൽ, ആയത് ആ കവിതയുടെ ആന്തരമായ ഗുണംകൊണ്ടെന്നല്ലാതെ അദ്ദേഹത്തിന്ന് അതുപോലെ രചിയ്ക്കുവാൻ പാടവം പോരാഞ്ഞിട്ടാണെന്ന് ഒരു കാലത്തും ആരും വിചാരിയ്ക്കുന്നതല്ല.

ചെറുശ്ശേരി നമ്പൂരി ഏഴാം ശതാബ്ദത്തിന്റെ ഒടുവിലും, പുനത്തിൽ നമ്പൂരി ഒമ്പതാം ശതവഷത്തിലും ജീവിച്ചിരുന്നതായിട്ടും സാക്ഷാൽ 'ഉദ്ദണ്ഡകേസരി' പുനത്തിന്റെ കാലത്തിന്നു മുമ്പുതന്നെ പരലോകം പ്രാപിച്ചതിനാൽ അക്കാലത്തേയ്ക്ക് വേറെ ഒരു ഉദ്ദണ്ഡശാസ്ത്രികൾ ആവശ്യമുള്ളതായിട്ടുമാണ് ഭാഷാചരിത്രത്തിൽ കാണുന്നത്. എന്നാൽ ഉത്തരകേരളത്തിൽ ചെറുശ്ശേരിയെന്നും പുനമെന്നും രണ്ടു തറവാടുകൾ ഉണ്ടായിരുന്നതിൽ ഒന്നു മറേറതിലേയ്ക്ക് ഒതുങ്ങിയെന്നു കേട്ടിട്ടുണ്ട്. ഇങ്ങിനെ സംഭ

വിച്ചതു കൃഷ്ണഗാഥയുണ്ടാകുന്നതിന്നു മുമ്പായിരുന്നു വെന്നു വന്നാൽ 'ചെറുശ്ശേരി' എന്നതു 'പുനം'ത്തിന്റെ പൎയ്യായമായിട്ട് ഉപയോഗിപ്പാൻ വിരോധമില്ലെന്നു മാത്രമല്ല തല്ക്കാലം ഉദ്ദണ്ഡശാസ്ത്രികളെ രണ്ടാക്കാതേയും കഴിയ്ക്കാം. കവിയാരെന്നു രൂപമില്ലാത്ത ചന്ദ്രോത്സവത്തിൽ ഭാഷാകവികളിൽവെച്ചു പുനത്തിനെയാണ് മുമ്പു പറഞ്ഞിട്ടുള്ളത്. കൃഷ്ണഗാഥയുടെ കവി വേറെ ഒരാളായിരുന്നുവെങ്കിൽ അദ്ദേഹത്തിനു മാന്യസ്ഥാനം കൊടുക്കാതിരിപ്പാൻ യാതൊരവകാശവും കാണുന്നില്ല. വിശേഷിച്ചു കൃഷ്ണഗാഥ മുഖേനയല്ലാതെ ചെറുശ്ശേരിക്കു പുനത്തിനെപ്പോലെ കവി എന്ന പ്രസിദ്ധി ഉള്ളതായിട്ടും അറിവില്ല. ഭാഷാരീതി പുനത്തിന്റേതല്ലെന്നു ശങ്കിച്ചേയ്ക്കാം. എന്നാൽ ഈ കൃതി 'ആളുന്തി'രാഗമെന്നു പറഞ്ഞതു കേട്ടു വിശ്വസിയ്ക്കത്തക്കവണ്ണം മൂഢയായ ഒരു സ്ത്രീയ്ക്കു മനസ്സിലാക്കാവുന്ന വിധത്തിൽ ഉണ്ടാക്കിയതാണെന്നും, മഹാകവികൾക്കു വാസനാബലംകൊണ്ടും ബുദ്ധിവൈഭവംകൊണ്ടും ഏതുവിധം വേണമെങ്കിലും ആ വിധംകൊണ്ടു കെട്ടുവാനുള്ള ശക്തിയുണ്ടെന്നും ആലോചിച്ചാൽ ആ ശങ്കയ്ക്കും ഒരു സമാധാനമുണ്ട്.

മേൽ വിവരിച്ച സംഗതികളെക്കൊണ്ട്, കേരളഭൂഷണം അച്ചുകൂടത്തിൽ അച്ചടിച്ചിട്ടുള്ള പുസ്തക

ത്തിൽ "കൃഷ്ണപ്പാട്ട (കൃഷ്ണഗാഥ ചെറുശ്ശേരി) പുന ത്തിൻ നമ്പൂരി അവർകളാൽ ഉണ്ടാക്കപ്പെട്ടത്" എന്നു പറഞ്ഞിട്ടുള്ളതു തീരെ അബദ്ധമാണെന്നു പറവാനുള്ള കാലമായിട്ടില്ല.

ഈ സംഗതി എങ്ങിനെയിരുന്നാലും കവി ഭക്തനും വിരക്തനും സരസനുമായ ഒരു നമ്പൂരിയായിരുന്നുവെന്നും, അദ്ദേഹം വടക്കേ മലയാളത്തു കാരനും കോലസ്സനാട്ടിൽ ഉദയവൎമ്മ രാജാവിൻെറ ആശ്രിതനും ആയിരുന്നുവെന്നും കൃഷ്ണഗാഥയിൽനിന്നു തന്നെ ഊഹിക്കാം.

'കൃഷ്ണഗാഥ മദ്ധ്യകാലത്തു നടപ്പുണ്ടായിരുന്ന മലയാള ഭാഷയുടെ ഒടുവിലത്തെ അവസ്ഥയെ പ്രദശിപ്പിക്കുന്നു'വെന്നും, 'ഗ്രന്ഥകൎത്താവായ ചെറുശ്ശേരി ജീവിച്ചിരുന്ന കാലം 650-ം 750-ം മദ്ധ്യേയായിരിക്കണമെന്നും ഭാഷാചരിത്രകൎത്താവു പറയുന്നു.

അവിടവിടെയായി പല ഇടങ്ങളിലും പ്രയോഗിച്ചിട്ടുള്ള സ്തുതികൾ എഴുത്തച്ഛൻെറ സ്തുതികളെപ്പോലെ മനസ്സിൽ തട്ടി പുറപ്പെട്ടിട്ടുള്ളവയാണെന്നു ധാരാളം അറിയാം. "സംസാരമോക്ഷത്തിൻ കാരണമായതു വൈരാഗ്യമെന്നല്ലോ ചൊല്ലിക്കേൾപ്പൂ. എന്നതുതന്നെ വരുത്തിനിന്നീടുവാനിന്നിതുതന്നെ ഞാൻ നിൎമ്മിക്കുന്നു". ഇതാണു നമ്പൂരിപ്പുലിതം.

വടക്കേ മലയാളത്തിൽ വടകരയ്ക്കടുത്ത്, ഇപ്പോൾ 'പുതുപ്പണ'മെന്നു പറഞ്ഞുവരുന്ന ദിക്കിനെ ആദ്യകാലങ്ങളിൽ 'പുതുപ്പട്ടണ'മെന്നായിരുന്നു വിളിച്ചുവന്നിരുന്നത്. ഈ പുതുപ്പട്ടണത്തിലുള്ള തുറശ്ശേരിപ്പുഴ മുതൽ ചന്ദ്രഗിരിവരെയുള്ള നാടിനാണ് കേരളോല്പത്തിയിൽ 'കോലത്തുനാട്' എന്നും 'ഉത്തരകേരള'മെന്നും പറഞ്ഞിട്ടുള്ളത്. എന്നാൽ പിന്നീട് ഇതിന്റെ അതിർത്തികൾ തലശ്ശേരിയും, അള്ളടത്തു സ്വരൂപവും അല്ലെങ്കിൽ അള്ളോൻവാഴുന്ന നീലേശ്വരവും ആയിത്തീർന്നു. കോലത്തുനാട്ടിലെ രാജാവിനു കോലത്തിരിയെന്നും, ആ രാജവംശത്തിനു കോലസ്വരൂപമെന്നും പേർ പറയുന്നു.

നമ്മുടെ ഗ്രന്ഥകർത്താവ് ഈ സ്വരൂപത്തിലെ ഉദയവർമ്മരാജാവിന്റെ ഒരാശ്രിതനായിരുന്നു. "പാലാഴിമാതുതാൻ പാലിച്ചുപോരുന്ന കോലാധിനാഥനുദയവർമ്മൻ ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ.... ദേവകിസൂനുവായ്മേവിനിന്നീടുന്ന കേവലൻതന്നുടെ ലീലചൊൽവാൻ.... ആരംഭിച്ചീടുന്നേനായവണ്ണം", എന്ന് ആദ്യത്തിങ്കലും, "ആജ്ഞയാ കോലഭൂപസ്യ പ്രാജ്ഞസ്യോദയവർമ്മണഃ കൃതായാം കൃഷ്ണഗാഥായാം", എന്നു കൃഷ്ണോല്പത്തി മുതലായ ഓരോ ഘട്ടത്തിന്റെ അവസാനത്തിലും പറഞ്ഞിട്ടുള്ള

ത്തുകൊണ്ട്, ഈ രാജാവിൻെറ പ്രത്യേക ആവശ്യത്തിന്മേലാണ് ഇദ്ദേഹം ഭാഗവതം ദശമം ഒരു പുതിയരീതിയിലുള്ള ഭാഷാഗാനമായിട്ടു ചമച്ചിട്ടുള്ളതെന്നു തീച്ചയാവുന്നുണ്ട്.

രാജാവ് ഇപ്രകാരം ആവശ്യപ്പെടുവാൻ ഒരു സംഗതി ഉണ്ടായിട്ടുള്ളതു കേൾക്കുവാൻ നേരമ്പോക്കുള്ളതാണ്. രാജാവും നമ്പൂരിയുംകൂടി ചതുരംഗം വെച്ചുകൊണ്ടിരിക്കുമ്പോൾ, അവരുടെ അടുത്തു തൊട്ടിക്കട്ടിലിൽ കുട്ടിയെ കിടത്തി ആട്ടിക്കൊണ്ടിരുന്ന, രാജാവിൻെറ ഭാൎയ്യ, ഒരു നിലകൂടി തെററിയാൽ രാജാവിന് അടിയറവായി എന്നു കണ്ടിട്ട്, "ഉന്തുന്തുന്തുന്തു .... ആളെ ഉന്ത്" എന്നു കുട്ടിയെ ഉറക്കുവാൻപാട്ടുപാടുന്നവെന്നൊരു വ്യാജേന ഭത്താവിനു നില്ക്കുള്ളി കാണിച്ചുകൊടുത്തുവത്രെ. പാട്ടിൻെറ സാരമറിഞ്ഞു രാജാവ് ആളേ തള്ളിയപ്പോൾ കൈ ജയിക്കുകയും ചെയ്തു. ഇതിൽവെച്ചു രാജാവിന് അപാരമായ സന്തോഷമുണ്ടായി. ഭാൎയ്യ പാടിയമട്ടിൽ ദശമം പാട്ടായിട്ടുണ്ടാക്കേണമെന്നു കല്പിച്ചിട്ടു നമ്പൂരി അതിന്നു ശ്രമിച്ചിട്ടുള്ളതാണെന്നാണ് പറഞ്ഞുവരുന്നത്. ഇങ്ങിനെയൊരു കാരണം ഉണ്ടായിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും കാൎയ്യത്തിനു ദോഷമില്ല നിശ്ചയംതന്നെ.

കൃഷ്ണപ്പാട്ട് ഒരു ഇഴഞ്ഞ മട്ടിലാണ് പാടിക്കേട്ടി

ട്ടുള്ളത്. 'ഇതിന്റെ ഗാനരീതിയ്ക്കു് എല്ലാ അക്ഷരവും ഗുരുവായിത്തന്നെ ഉച്ചരിയ്ക്കുകയും വേണം'. കൃഷ്ണഗാഥയിൽ കഥാഭാഗം മുഴുവനും ഒരേ ശീലുതന്നെയാണ്, എന്നാൽ അവസാനം കവിയുടെ സ്വന്തം രണ്ടു സ്തുതികൾ വേറെ രണ്ടു ശീലുകളിലാകുന്നു. ഈ മൂന്നു ശീലുകളിൽ ആദ്യത്തേതിന്നു 'മാകന്ദമഞ്ജരി'യെന്നാണ് പേർ പറയുന്നത്. ഇതിന്റെ ലക്ഷണം ടി. എം. കോവുണ്ണി നെടുങ്ങാടി അവർകളുടെ കേരളകൌമദിയിൽ താഴെ പറയുംപ്രകാരം കൊടുത്തിരിയ്ക്കുന്നു. കാകളിയുടെ രണ്ടാമത്തെ അടിയിൽനിന്നും രണ്ടക്ഷരം കുറഞ്ഞിട്ടുള്ള ശീല് 'മാകന്ദമഞ്ജരി'. കാകളിയുടെ അടി ഒന്നിൽ ഇരുപതുമാത്രയും, സാധാരണ പന്ത്രണ്ടക്ഷരവും ഉണ്ടായിരിയ്ക്കും. "മറപൊരുളായി മറഞ്ഞവനെഹരി" എന്നു തൊട്ടുള്ള രണ്ടാമത്തെ ശീലിൽ ഓട്ടനിലെപ്പോലെ പതിനാറു മാത്രയെ ഉള്ളു എങ്കിലും ചൊല്ലുന്ന രീതിയ്ക്കു വളരെ അന്തരമുണ്ട്. "കമലാകരപരിലാളിതകഴൽതന്നിണ കനിവോടമരാവലി വിരവോടഥ തൊഴുതീടിന സമയേ" എന്നു മുതലായ മൂന്നാമത്തെ മാതിരി കരിണീവൃത്തത്തിലുമാകുന്നു.

ഈ കൃതിയ്ക്കു വടക്കൻ ദിക്കുകളിൽ 'കൃഷ്ണപ്പാട്ടെ'ന്നും, തെക്കൻദിക്കുകളിൽ 'ചെറുശ്ശേരി' എന്നും പേർ

പറഞ്ഞുവരുന്നു. ആപാദമധുരത്വവും ആലോകനാമൃതത്വവും കൂടിച്ചേൎന്നിട്ടൊരു കവിത കൃഷ്ണഗാഥക്കശരി കൃഷ്ണഗാഥതന്നേയുള്ളു. "എരിശ്ശേരിയ്ക്കു കണ്ണം പോര" എന്നൊരു വിദ്വാൻ പറഞ്ഞതിന്ന്, "എള്ളുക്കിനോക്കിയാൽ കാണൊ"മെന്നു കവി മറുവടി പറഞ്ഞതായി കേട്ടിട്ടുണ്ട്.

'നണ്ണി', 'അമിണ്ണു', 'മാൺപ' എന്നു തുടങ്ങി ഇപ്പോൾ അപ്രസിദ്ധങ്ങളായ പല പദങ്ങളും ഈ കൃതിയിൽ ഉണ്ട്. അതുകൊണ്ടു പഴയഭാഷ പരിചയമില്ലാത്തവൎക്ക് അൎത്ഥം എളുപ്പത്തിൽ മനസ്സിലാവുന്നതല്ല. എന്നാൽ ഏഴും എട്ടും ശതവൎഷങ്ങളിൽ ഈ വക പദങ്ങൾ വളരെ പ്രചാരമുള്ളവയും ലളിതങ്ങളും ആയിരുന്നു. പച്ചഭാഷ എഴുതി ഇങ്ങിനെ മെച്ചം നേടുവാൻ ആരാലും അത്ര എളുപ്പത്തിൽ സാധിയ്ക്കുന്നതല്ല. ഭാഗവതം ദശമം പലരും പല വിധത്തിലും ഭാഷപ്പെടുത്തിട്ടുണ്ട്. എന്നാൽ മനോധൎമ്മപ്രകടനയും അലങ്കാരപ്രയോഗവും അമൃതനിഷ്യന്ദികളായ സുലളിതപദങ്ങളുടെ മേളനവും ഫലിതവും പഴക്കവും ഒഴുക്കും എല്ലാംകൂടി തികഞ്ഞിട്ടൊരു കവിത വായിക്കണമെങ്കിൽ കൃഷ്ണഗാഥയെത്തന്നെ ആശ്രയിക്കണം.

ക്ലിഷ്ടതകൂടാതെ ശുദ്ധമലയാളപദങ്ങളെക്കൊ

ണ്ടു ശ്ലേഷാലങ്കാരം പ്രയോഗിച്ചിട്ടുള്ള ഭാഷാകവികൾ വളരെച്ചുരുങ്ങും എന്നാൽ "ചാടായിവന്നാനാദ്ദാനവനെങ്കിലും ചാടായിവന്നീലമേനിതന്നിൽ-ഓടായിവന്നു നുറുങ്ങിനാനെങ്കിലും ഓടായിവന്നീലകൊല്ലുന്നേരം- പാറമേൽവീണുമരിച്ചവൻകാററിനു മാററായിവന്നതോ ചേരുമല്ലോ- മാഴ്കാതെ മേവുന്ന ബാലകലീലയ്ക്കു മാററായിവന്നതും ചേരുവോന്നെ- മാനവപീഡകൊണ്ടാകുലരായുള്ള വാനവർ കോലുന്നിതാപത്തിനും- മാററായിവന്നതപ്പെട്ടതൽതന്നമ്മയ്ക്കു മാററാതെ വീണോരുകണ്ണുനീരും- വാടാതെനിന്നുള്ള മാല്യങ്ങളെല്ലാക്കും ചൂടായിവന്നിട്ടേ ചണ്ടെ കാൺമൂ. നീടാർന്നനന്ദനമാനസമന്നേരം ചൂടായിവന്നുപോൽകാങ്കചിച്ചു" എന്നുംമററും തട്ടിമിന്നിച്ചിരിയ്ക്കുന്നതു കണ്ടാൽ കൃഷ്ണഗാഥാകർത്താവു മലയാളഭാഷയിൽ ശ്ലേഷയ്ക്കു് കണ്ണുമുണ്ടെന്നുതന്നെ ധരിച്ചിട്ടില്ലെന്നു തോന്നും.

ഇങ്ങിനെ എല്ലാററിന്നും ഉദാഹരണങ്ങൾ കൊടുക്കവാൻ ശ്രമിയ്ക്കുന്നതായാൽ പുസ്തകം അപവാദച്ചൂഡം അങ്ങിനെതന്നെ എടുത്തു ചെടുത്തിപ്പോയെങ്കിലോ എന്നു ഭയപ്പെട്ടു് ആ ഭാരം വായനക്കാരെ ഏല്പിയ്ക്കുന്നു.



# സാമൂതിരിപ്പാടും പതിനെട്ടരക്കവികളും.

---

വണ്ടിയ്ക്കു പൂട്ടിയ കുതിരകൾ ഓടുന്നതും ചാടുന്നതും നടക്കുന്നതും നില്ക്കുന്നതും കടിഞ്ഞാൺ പിടിക്കുന്ന സൂതന്റെ സാമൎത്ഥ്യം അനുസരിച്ചല്ലെ? അതുപോലെ ഒരു രാജ്യത്തുള്ള പ്രജകളുടെ പ്രവൃത്തികൾ ആ രാജ്യത്തെ ഭരിയ്ക്കുന്ന രാജ്യതന്ത്രനിപുണന്മാരായ രാജപ്രതിനിധികളുടേയൊ, രാജാവിന്റേയൊ, നീതിസാമൎത്ഥ്യവും, ബുദ്ധിശക്തിയും, അനുസരിച്ചാണിരിയ്ക്കുന്നത്. എന്നാൽ ഏതുകാലത്തും ഏതു രാജ്യത്തും രാജാക്കന്മാൎക്കു രാജ്യഭരണവിഷയമായിട്ടുണ്ടാകാവുന്ന സകലക്ലേശങ്ങളേയും ജയിക്കേണ്ടതിന്ന് ഉപയോഗിക്കുന്ന പലമാതിരി കൌശലങ്ങളിലും വെച്ച് ഒന്നാമതായും ഉത്തമമായും ഉള്ള കൌശലം ആ രാജ്യത്തെ പ്രജകൾക്കു വിദ്യാഭ്യാസം ഉണ്ടാകുന്നതാണെന്നു പറഞ്ഞാൽ അഭിപ്രായവ്യത്യാസമുണ്ടാകുമെന്നു തോന്നുന്നില്ല. ഈ ഉത്തമമാൎഗ്ഗം അറിഞ്ഞു പ്രവൃത്തിച്ചിട്ടുള്ള രാജാക്കന്മാർ ഏതു രാജ്യത്തെങ്കിലും ഏതുകാലത്തെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അവരുടേയും അവരുടെ പ്രജകളുടേയും പേരു മാത്രമാണ് ലോകത്തിൽ അനാശ്വരമായി നിലനിന്നുപോരുന്നതു; സംശയമില്ല. പക്ഷെ വി

ദ്ധ്യാഭ്യാസസമ്പ്രദായം കാലദേശാദിഭേദത്തെ അനുസരിച്ചു മാറിമാറി വന്നേക്കാമെന്നല്ലാതെ വിദ്യയുടെ പരമപ്രയോജനമായ അറിവിനേയും, ജനങ്ങളുടെ യോഗക്ഷേമാഭിവൃദ്ധിയേയും സംബന്ധിച്ചേടത്തോളം യാതൊരു കാലത്തും യാതൊരു ദേശത്തും പറയത്തക്ക ഭേദഗതിയൊന്നുമുണ്ടാവാൻ സംഗതിയില്ല.

പണ്ടു കേരളചക്രവൎത്തികളായിരുന്ന പെരുമാക്കന്മാരുടെ വാഴ്ചശേഷം ഒരു സഹസ്രാബ്ദത്തിലധികം കാലം സ്വാതന്ത്ര്യത്തോടുകൂടി മദ്ധ്യകേരളം ഭരിച്ചിരുന്ന പ്രധാനപ്പെട്ട കോഴിക്കോട്ടു രാജാക്കന്മാരിൽ രാജ്യഭരണത്തിന്റെ അഭ്യുദയം മൂൎദ്ധിച്ചിരുന്നതു കൊല്ലവൎഷം നാനൂറിനും എണ്ണൂറിനും മദ്ധ്യത്തിലായിരുന്നു എന്നൂഹിപ്പാൻ പല ലക്ഷ്യങ്ങളുമുണ്ട്.

അക്കാലങ്ങളിലുള്ള സാമൂതിരിപ്പാടന്മാരിൽ ശസ്ത്രംകൊണ്ടും ശാസ്ത്രംകൊണ്ടും പരരാഷ്ട്രഭഞ്ജനവും സ്വരാഷ്ട്രരഞ്ജനവും ഒരുപോലെ ചെയ്തിരുന്ന ചില പടുവീരന്മാരും, ശസ്ത്രപ്രാധാന്യം കൂടുന്ന ചില ബഹുശ്രുതന്മാരും, ശാസ്ത്രനൈപുണ്യമേറുന്ന ചില മഹാധീരന്മാരും ഇങ്ങിനെ പലതരക്കാരുമുണ്ടായിരുന്നു. കൊല്ലവൎഷം 600 നു മേൽ നാടുവാണിരുന്ന മാനവിക്രമനെന്ന സാമൂതിരിപ്പാട് ഇതിൽ രണ്ടാമത്തെ വൎഗ്ഗത്തിൽപ്പെട്ട ഒരാളായിരുന്നു. അദ്ദേഹത്തിന്റെ രാ

ജ്യഭാരരീതിയെപ്പറ്റി പൊതുവിൽ ഒരു ശരിയായ ചരിത്രം എഴുതുവാൻ വിശ്വാസയോഗ്യങ്ങളായ ലക്ഷ്യങ്ങൾ പോരാത്തതിനാൽ അതിലേയ്ക്കിറങ്ങുവാൻ ധൈൎയ്യമില്ലെന്നുള്ള ന്യൂനത മലയാളചരിത്രത്തെപ്പറ്റി വല്ലതും പറവാൻ തുനിയുന്നവരെല്ലാം പറയുന്നപോലെ എനിക്കും പറയേണ്ടതായി വന്നിരിക്കുന്നു. എന്നാൽ ഇദ്ദേഹത്തിന്റെ ശാസ്ത്രപാണ്ഡിത്യവിലാസത്തെ പ്രകടിപ്പിയ്ക്കുന്നതായ ചില പണ്ഡിതസഭകളെക്കുറിച്ചു പഴമക്കാർ പറഞ്ഞു കേട്ടിട്ടുള്ള ഓരോ ഐതിഹ്യങ്ങളെ അടിസ്ഥാനപ്പെടുത്തിയും, അവ ഐതിഹ്യങ്ങളെങ്കിലും നിശ്ശേഷം നശിയ്ക്കാതിരിയ്ക്കട്ടെ എന്നു വിചാരിച്ചും കുറച്ചു ചിലതിവിടെ പറവാൻ വിചാരിയ്ക്കുന്നതാണ്.

ഈ സാമൂതിരിപ്പാട്ടിലെ പൂൎവ്വന്മാർതന്നെ വിദ്യാഭിവൃദ്ധിയ്ക്കുവേണ്ടി വിദ്വാന്മാരെ പ്രോത്സാഹിപ്പിക്കുവാനായി പല ഏർപ്പാടുകളും ചെയ്തുവെച്ചിട്ടുള്ള കൂട്ടത്തിൽ ഒന്നാണ്, ഇന്നും നടന്നുവരുന്നതായ തളിയിലെ താനം. (താനം എന്നാൽ അഭ്യർഹന്മാരായ ബ്രാഹ്മണർക്കുള്ള ദാനം.) വേദശാസ്ത്രങ്ങളിൽ യോഗ്യതയും, ആഭിജാത്യവും ഉള്ള ബ്രാഹ്മണരെ മാത്രമേ ‘അഭ്യർഹ’ന്മാരായി ഗണിയ്ക്കയുള്ളൂ. ഇങ്ങിനെ താനം പ്രായേണ പൂൎവ്വന്മാരുടെ ശ്രാദ്ധദിവസങ്ങളി

ലാണ് ചെയ്തുവരാറുള്ളത്. തളിയിൽ താനവും ആ കൂട്ടത്തിലൊന്നാണ്. പക്ഷെ അവിടെ വ്യാകരണം, മീമാംസ, വേദാന്തം, ഈ ശാസ്ത്രങ്ങളിൽ ഏതിലെങ്കിലും പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവരെ മാത്രമെ അഭ്യൎത്ഥന്മാരായി സ്വീകരിച്ചു ചാൎത്തുകയുള്ളു. ഈ വിധമുള്ള ചാൎത്തലും ഓരോ പന്തിരാണ്ടു കൂടുമ്പോൾ മാത്രമേയുള്ളു. മലയാളത്തിൽ പണ്ടുണ്ടായിരുന്ന പല കാൎയ്യങ്ങളുടേയും നടവടികളെ നവീകരിയ്ക്കുന്നത് ഓരോ പന്തിരാണ്ടു കൂടുമ്പോഴായിരുന്നു എന്നറിയാത്തവരില്ലല്ലോ. അങ്ങിനെ അതാതു കാലത്തു മലയാളത്തിൽ യോഗ്യരായ ബ്രാഹ്മണർ താനത്തിന്ന് ഏഴുദിവസം മുമ്പെ അവിടെച്ചെന്നു ചേൎന്നു ശാസ്ത്രങ്ങളിൽ വാദപ്രതിവാദങ്ങൾ നടത്തി അതിൽവെച്ച് അവരവരുടെ യോഗ്യതാക്രമം സാധിയ്ക്കുന്നതനുസരിച്ച് അവസാനദിവസം അവരവൎക്കുള്ള താനക്കിഴി വാങ്ങണമെന്നാണ് നിയമം. ഇങ്ങിനെയുള്ള നിയമം നിമിത്തം അന്നു മലയാളബ്രാഹ്മണരുടെ ഇടയിൽ ഇനിയത്തെ തളിയിൽതാനത്തിന്ന് ഒന്നാമത്തെക്കിഴി എനിയ്ക്കു വാങ്ങേണം, എനിയ്ക്കു വാങ്ങേണമെന്നുള്ള അത്യുത്സാഹം നിമിത്തം കൊണ്ടുപിടിച്ചു പഠിച്ചു പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള യോഗ്യന്മാർ കുറച്ചൊന്നുമല്ലായിരുന്നു. ഇങ്ങിനെ പ്രശസ്തനിലയിൽ പ്രസിദ്ധമായി ന

ടത്തിവരുന്ന തളിയിൽ താനത്തിൽ കിഴി വാങ്ങിയി രുന്ന അഭ്യർഹപണ്ഡിതന്മാരും മുൻപറഞ്ഞ സാമൂതി രിപ്പാട്ടിലെ സാദസ്യന്മാരുമായ താഴെ പറയുന്നവരെ 'പതിനെട്ടരക്കവികൾ' എന്നാണ് പഴമക്കാർ പറ ഞ്ഞുവരാറുള്ളത്.

1. പയ്യൂർപ്പട്ടേരിമാർ—ജ്യേഷ്ഠാനുജന്മാരായ എട്ടുപേ രും, ഒരു മഹനും
2. തിരുവപ്പാ (തിരുവേഗപ്പുഴ)ക്കാർ അഞ്ചു നമ്പൂ രിമാർ
3. മുല്ലപ്പിള്ളിപ്പട്ടേരി
4. ചേന്നാസ്സു നാരായണൻ നമ്പൂരിപ്പാട്
5. കാക്കശ്ശേരിപ്പട്ടേരി
6. ഉദ്ദണ്ഡശാസ്ത്രികൾ
7. പുനത്തുനമ്പൂരി (അരക്കവി)

ഈ പയ്യൂർപ്പട്ടേരിമാരിൽ ജ്യേഷ്ഠനായ അച്ഛൻ ഭട്ടതിരിപ്പാട്ടിലെയാണ് ഉദ്ദണ്ഡശാസ്ത്രികൾ കോകി ലസന്ദേശത്തിൽ 'തന്മീമാംസാദ്വയകുലഗുരോസ്സുത്മ പുണ്യം മഹർഷേഃ' എന്നു തുടങ്ങി വർണ്ണിച്ചിട്ടുള്ളത്. ഈ മഹർഷിയ്ക്ക് ഉദ്ദണ്ഡശാസ്ത്രികളോടുള്ള വാദപ്രതി വാദത്തിൽ നിർവ്വചനധാരയിൽ ഒരു സ്ഖലനം പ റ്റിയപ്പോൾ പ്രതിവാദിയായ ശാസ്ത്രികൾതന്നെ ര ണ്ടാമതൊന്നുകൂടി നിർവ്വചിയ്ക്കാൻ നിർബ്ബന്ധിച്ചിട്ടും

'ഞാൻ ഒരു സദസ്സിൽ രണ്ടാമത്തു മറെറാരുവിധം പറകയുണ്ടായിട്ടില്ലെ'ന്നു മാത്രം ഉത്തരം പറഞ്ഞ് അദ്ദേഹം തോററനിലയിൽ പിൻവലിച്ചു എന്നാണ് പ്രസിദ്ധി. ഈ ജ്യേഷ്ഠനും അനുജന്മാരും ഒന്നിച്ച് അച്ഛൻെറ ശ്രാദ്ധമൂട്ടേണമെങ്കിൽ അതാതു കൊല്ലത്തിൽ ഓരോ പുതിയ മീമാംസാഗ്രന്ഥങ്ങൾ എല്ലാ സോദരന്മാരും ഉണ്ടാക്കിക്കൊണ്ടുവന്നു പരസ്പരം കാണിച്ചുകൊടുക്കേണമെന്നാണത്രെ ഇവരുടെ നിശ്ചയം. ഇവരിൽ അഞ്ചാമൻ നാരായണൻ പട്ടേരി ഒരു മടിയനായിരുന്നു. മറെറല്ലാസ്സഹോദരന്മാരുടേയും ഗ്രന്ഥങ്ങൾ വായിച്ചു കേട്ടതിനുശേഷം ശ്രാദ്ധത്തിന്നു രണ്ടു നാലു ദിവസം മുമ്പിലേ ഗ്രന്ഥനിർമ്മാണത്തിന്നുദ്യമിക്കുയുള്ളു. എന്നാൽ ഗ്രന്ഥം കഴിയുമ്പോൾ മററുള്ളവയിലൊക്കെയും മെച്ചമായിത്തീരുകയും ചെയ്യും. ഇവരിൽ മഹാനും അച്ഛനെപ്പോലെതന്നെ സർവ്വസമ്മതനായ പണ്ഡിതശ്രോത്രിയനായിരുന്നു എന്നു, സാമാന്യക്കാരെ അത്ര വകവെയ്ക്കാത്ത, ഉദ്ദണ്ഡശാസ്ത്രികളുടെ 'മല്ലികാമാരുത'മെന്ന പ്രകരണത്തിൽ 'ഉക്തഞ്ച മഹർഷിപുത്രേണ പരമേശ്വരേണ' എന്ന പീഠികയോടുകൂടി ഒരു പ്രശംസാശ്ലോകം ചേർത്തിട്ടുള്ളതുകൊണ്ടു വ്യക്തമാകുന്നുണ്ട്. ഇവരുടെ ചില മീമാംസാഗ്രന്ഥങ്ങൾ

മലയാളികളിൽ പലരുടെ കൈവശത്തിലും ഉണ്ടെന്നല്ലാതെ കാവ്യഗ്രന്ഥങ്ങളൊന്നും ഇതേവരെ കണ്ടുകിട്ടീട്ടില്ല.

2. തിരുവേഗപ്പുഴ (തിരുപ്പാ)ക്കാരായ അഞ്ചു നമ്പൂരിമാരിൽ ഒരാളുടെ 'ലക്ഷ്മിമാനവേദ'മെന്ന നാടകവും ബ്രഹ്മദത്തപുത്രനായ നാരായണൻ എന്ന മറെറാരാളുടെ 'സുഭദ്രാഹരണം' കാവ്യവും കണ്ടിട്ടുണ്ട്. ശേഷം മൂന്നാളുടേയും കൃതികളായി വല്ലതും ഉണ്ടോ എന്ന് ഇതേവരെ അറിഞ്ഞിട്ടില്ല.

3. മുല്ലപ്പിള്ളിപ്പട്ടേരിയുടെ കൃതികളും ഇതുവരെ യാതൊന്നും വെളിപ്പെട്ടിട്ടില്ല. എന്നാൽ അദ്ദേഹത്തിനേയും ചേന്നാസ്സ് നമ്പൂരിപ്പാടിനേയും രാജദൂഷണങ്ങളുായ ചില ശ്ലോകങ്ങൾ ഉണ്ടാക്കിയ കുററത്തിന് ഉചിതശിക്ഷാദക്ഷനായ സാമൂതിരിപ്പാട് അത്ഭുതപൂർവ്വമായ വിധം ഒരിക്കൽ ശിക്ഷിച്ചിട്ടുണ്ട്. ഇതിൽ മുല്ലപ്പിള്ളിപ്പട്ടേരിക്കു തളിയിൽ താനത്തിന്നു മുമ്പിൽക്കടന്നു കിഴിയെടുക്കണമെന്നുള്ളതാണ് ശിക്ഷ. തന്നേക്കാളധികം യോഗ്യന്മാരുള്ളപ്പോൾ താൻ മുമ്പിൽക്കടന്നു കിഴിയെടുക്കുക എന്നതു വിവേകികളായ പണ്ഡിതന്മാൎക്കു, വിശേഷിച്ച് അക്കാലത്തെ നമ്പൂരിമാൎക്കു, സങ്കോചകരമായ ഒരു ധൎമ്മസങ്കടമായിരുന്നു. പട്ടേരിക്കു ഈ ശിക്ഷതന്നെ

മേലാൽ തറവാട്ടധികാരമായിത്തീരത്തക്കവണ്ണം യോഗ്യത സമ്പാദിപ്പാൻ കാരണമായിക്കലാശിച്ചു.

4. ചേന്നാസ്സു നമ്പൂരിപ്പാട്ടിലേയ്ക്കുള്ള ശിക്ഷ, 'തന്ത്രവിഷയത്തിൽ ഒരുത്തമ ഗ്രന്ഥമുണ്ടാക്കിക്കൊണ്ടു വന്നേ എന്നെക്കാണേണ്ടു' എന്നായിരുന്നു. ഈ ഒരു ശിക്ഷയുടെ ഫലമാണ് കേരളത്തിലിപ്പോളുള്ള തന്ത്രികൾക്കെന്നുവേണ്ട തച്ചശാസ്ത്രക്കാൎക്കുംകൂടി സൎവ്വാവലംബനമായ 'തന്ത്രസമുച്ചയം' എന്ന ഉത്തമഗ്രന്ഥം. ഈ തന്ത്രശാസ്ത്രഗ്രന്ഥത്തിൽ നമ്പൂരിപ്പാട്ടിലേയ്ക്കുള്ള കവിതാവൈദഗ്ദ്ധ്യവും ചുരുക്കിപ്പറവാനുള്ള സാമൎത്ഥ്യവും നല്ലവണ്ണം പ്രകാശിച്ചിട്ടുണ്ട്. ചുരുക്കിപ്പറക എന്ന വിഷയത്തിൽ സാക്ഷാൽ ഉദ്ദണ്ഡശാസ്ത്രികൾക്കുപോലും അദ്ദേഹത്തിനോടു മടക്കമായിരുന്നു. നമ്പൂരിപ്പാട് ഈ ഗ്രന്ഥമുണ്ടാക്കിക്കൊണ്ടിരിയ്ക്കുന്നതിനിടയ്ക്കൊരിക്കൽ യദൃച്ഛയായി ഉദ്ദണ്ഡശാസ്ത്രികൾ അവിടെച്ചെന്നപ്പോൾ താനും രണ്ടു ശ്ലോകം ഉണ്ടാക്കാമെന്നും അതിൽ അടങ്ങേണ്ടതായ കാൎയ്യങ്ങൾ ഇന്നിന്നവയാണെന്നു പറയേണമെന്നും നമ്പൂരിപ്പാട്ടിലോട് ആവശ്യപ്പെട്ടപ്രകാരം നമ്പൂരിപ്പാട് സമ്മതിച്ചു വിഷയം പറഞ്ഞുകൊടുക്കുകയും ശാസ്ത്രികൾ തന്റെ വാഗ്വിലാസത്തെ പ്രകടിപ്പിച്ചുകൊണ്ടു ശ്ലോകമുണ്ടാക്കാനാരംഭിയ്ക്കുകയും

ചെയ്തു. ഒന്നരശ്ലോകം കഴിഞ്ഞിട്ടും പറവാനുള്ള കാര്യങ്ങൾ വളരെ ശേഷിച്ചിരുന്നതിനാൽ പിന്നെ അരശ്ലോകംകൊണ്ട് അതു മുഴുവനും പറഞ്ഞുതീർക്കാൻ തന്നാലസാദ്ധ്യമാണെന്നു കണ്ടു നമ്പൂരിപ്പാട്ടിലേയ്ക്കു തന്നെ ഒഴിഞ്ഞുകൊടുക്കുകയും നമ്പൂരിപ്പാടു ബാക്കിയുള്ള അരശ്ലോകംകൊണ്ടുതന്നെ പറയേണ്ട കാര്യങ്ങളെ മുഴുവൻ നിഷ്പ്രയാസമായിപ്പറഞ്ഞ് അവസാനിപ്പിക്കുകയും ചെയ്തു എന്നു പ്രസിദ്ധമാണ്.

5. കാക്കശ്ശേരിപ്പട്ടേരി ഉദ്ദണ്ഡശാസ്ത്രികളെ ജയിപ്പാൻവേണ്ടി നമ്പൂരിമാരുടെ തപസ്സുകൊണ്ടുണ്ടായ ഒരു മൂർത്തിയായിരുന്നു എന്നാണ് മലയാളികൾ വിശ്വസിച്ചുപോരുന്നത്. തന്നെജ്ജയിപ്പാനായി ജനിച്ചിട്ടുള്ള ഈ കുട്ടിയെ ദ്രോണാചാര്യരെപ്പോലെ പഠിപ്പിച്ചതും ഉദ്ദണ്ഡശാസ്ത്രികൾ തന്നെയാണത്രെ. പട്ടേരി തന്റെ പന്ത്രണ്ടാമത്തെ വയസ്സിലാണ് ഉദ്ദണ്ഡശാസ്ത്രികളെജ്ജയിച്ചിട്ടുള്ളത്.

ഈ ബാലപണ്ഡിതൻ സഭയിൽക്കയറിയ ദിവസം സാഹങ്കാരമായി പ്രയോഗിച്ച ശ്ലോകമാണിത്,

'നച്ഛത്രം നതുരംഗമോ നവാദിതം
വൃന്ദാനി നോ വന്ദിനാം
ന ശ്മശ്രൂണി ന പട്ടബന്ധവസനം
നാഭ്യന്തരാഡംബരം

4 *

അവസ്ത്യസ്താകമമന്ദമന്ദരഗിരി-
പ്രോദ്ധൂതദുഗ്ദ്ധോദധി-
പ്രേംഖദ്വീചിപരമ്പരാപരിണതാ
വാണീത്ഥ നാണീയസീ'.

ഈ മഹാകവിയുടെ കൃതികളിൽ 'വസുമതിമാനവിക്രമം' എന്ന നാടകം മാത്രമേ ഇപ്പോൾ കണ്ടു കിട്ടീട്ടുള്ളു. ഇദ്ദേഹത്തിനെ ഒടുവിൽ വിഷയവിരക്തിനിമിത്തം ആചാരനിരാസഥനാകയാൽ നമ്പൂരിമാർ വജ്ജിച്ചുകളഞ്ഞു. ഒരു ദിവസം പട്ടേരി സന്ധ്യാസമയത്തിൽ ചെയ്യേണ്ടതായ കൃത്യങ്ങളൊന്നും കൂടാതെ തന്റെ പതിവിൻപ്രകാരം അലസനായി ബ്രാഹ്മണരുടെ സദസ്സിൽക്കയറിച്ചെന്നപ്പോൾ നമ്പൂരിമാരിൽ ചിലർ, 'പട്ടേരി എന്താണിങ്ങനെ സന്ധ്യാവന്ദനാദികൾ ഒന്നും ചെയ്യാതെ കേവലം മൂഢന്മാരെപ്പോലെ നടിയ്ക്കുന്നത്' എന്നു ചോദിച്ചതിന്നു മറുപടിയായി പട്ടേരി അപ്പോൾ ചൊല്ലിയ ശ്ലോകമാണിത്.

'ഹൃദാകാശേ ചിദാദിത്യ സ്സദാ ഭാതിനിരന്തരം
ഉദയാസ്തമയൌനസ്തഃ കഥംസന്ധ്യാമുപാസ്മഹേ'

ഇങ്ങിനെ കാലക്രമേണ പട്ടേരിയുടെ ആചാരനടവടികളിൽ നമ്പൂരിമാൎക്ക് ഒട്ടും തൃപ്തിയില്ലാതെയായിത്തീരുകയും പട്ടേരിയുടെ യോഗ്യതയോൎത്ത് അദ്ദേഹ

ത്തിനോടു യാതൊന്നും പറവാൻ ശക്തിയില്ലാതെ വരികയും ചെയ്തതിനാൽ ഒടുവിൽ ഈ സങ്കടനിവൃത്തിക്കായി എല്ലാവരുംകൂടി ചോററാനിക്കരെ വെച്ചു പട്ടേരിയോടുതന്നെ സംശയം ചോദിക്കുന്നതാണ് നല്ലതെന്നുറച്ച് അപ്രകാരം അവർ തമ്മിൽ നടന്ന സംഭാഷണശ്ലോകമാണിത്.

നമ്പൂരിമാർ—'ആപദി കിം കരണീയം?
പട്ടേരി—സ്മരണീയം ചരണയുഗളമംബായാഃ!
നമ്പൂരിമാർ—തൽസ്മരണം കിം കുരുതേ?
പട്ടേരി—ബ്രഹ്മാദീനപി ച കിങ്കരീകുരുതേ',

മലയാളത്തിൽ നമ്പൂരിമാരുടെ ഇടയിൽ പണ്ട് എന്നുമാത്രമല്ലാ കുറെച്ചാകെ ഇപ്പോഴും പരദേശികളോടുകൂടി ചേരുമാറുകയും വിശേഷിച്ച് അവരുടെ ക്രിയാംഗങ്ങളായ വിഷയങ്ങളിൽ യാതൊരു പ്രകാരത്തിലും പരദേശിസംബന്ധമുണ്ടായിരിക്കയും പാടില്ലെന്നു കലശലായ നിർബ്ബന്ധം കാണുന്ന സ്ഥിതിക്കു മലയാളികളുടെ സ്വദേശാഭിമാനം മൂർച്ഛിച്ചിരുന്ന ഒരു കാലത്തു തളിയിലത്താനത്തിൽ കിഴക്കെ കാളിപുരത്തുകാരനായ ഉദ്ദണ്ഡശാസ്ത്രികൾക്ക് അവകാശം സിദ്ധിപ്പാൻ ഇടവരത്തക്കവണ്ണം അദ്ദേഹത്തിനെ സദസ്യനായി സ്വീകരിച്ചതു സ്വദേശഗുണസംരക്ഷണദീക്ഷിതനായിരുന്ന സാമൂതിരിപ്പാട്ടിലേക്ക് ക

ഭ ന്യൂനതയായില്ലേ എന്നു വല്ലവരും ശങ്കിക്കുന്നു ണ്ടെങ്കിൽ അവർ, അതുനിമിത്തം മലയാളികളുടെ ഇടയിൽ പിന്നീടുണ്ടാവുന്ന ഐകമത്യത്തിന്റേയും പരിശ്രമത്തിന്റേയും അപ്രതിഹതമായും അസാധാരണമായുമുള്ള ഫലങ്ങളെ ആലോചിക്കുമ്പോൾ ആ മഹാന്റെ ഈ പ്രവൃത്തി സ്വദേശപണ്ഡിതന്മാരെ വൎദ്ധിപ്പിക്കുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും വേണ്ടിത്തന്നെയുള്ള ഒരു പൊടിക്കയ്യായിരുന്നു എന്നോർത്തു സമാധാനപ്പെട്ടുകൊള്ളുമല്ലോ.

ഉദ്ദണ്ഡന്റെ പ്രഥമസഭാപ്രവേശത്തിൽ അദ്ദേഹത്തെ സാമൂതിരിപ്പാട്ടിലേക്കു പരിചയപ്പെടുത്തുവാനായി ചേന്നാസ്സു നമ്പൂരിപ്പാടു ചൊല്ലിയ ശ്ലോകമാണിത്.

'പ്രക്രീഡൽകാൎത്തവീൎയ്യാൎജ്ജുനഭുജവിധൃതോ-
　　ന്മുക്തസോമോത്ഭവാംഭ-
സ്സംഭാരാഭോഗദംഭപ്രശമനപടവാ-
　　ഗ്ഗുംഭഗംഭീരിമശ്രീഃ
ത്തുണ്ഡീരക്ഷോണിദേശാത്തവചലുവിഹായേ
　　ഹിണ്ഡതോദ്ദണ്ഡസൂരി-
സ്സോയം തേ വിക്രമക്ഷ്മാവര! നകിമു ഗത-
　　ശ്ശ്രോത്രിയഃശ്രോത്രദേശം'.

അതിനുശേഷം അപ്പോൾതന്നെ ഉദ്ദണ്ഡൻ സാ

മൂതിരിപ്പാട്ടിലേയ്ക്ക് അടിയറവെച്ച ശ്ലോകമിതാണ്.

'ഉദ്ദണ്ഡഃപരദണ്ഡഭൈരവ!ഭവ-
ദ്യാത്രാസുജൈത്രശ്രിയോ-
ഹേതുഃകേതുരതീത്യസൂര്യ്യസരണിം
ഗച്ഛൻനിവാസ്മസ്തൂയതാ
നോചേത്തല്പടസമ്പുടോദരലസ-
ച്ഛാർദ്ദൂലമുദ്രാദ്രവ-
ത്സാരംഗംശശിബിംബമേത്യതിതുലാം
തൽപ്രേയസീനാംമുഖൈഃ'.

ഒരിയ്ക്കൽ ഉദ്ദണ്ഡശാസ്ത്രികൾ പ്രസിദ്ധമായ 'മൂക്കോല്' ക്ഷേത്രത്തിൽ ദേവീദർശനത്തിനായിച്ചെന്നപ്പോൾ നടയിൽവെച്ച് ഒരു ശ്ലോകം ഉണ്ടാക്കിച്ചൊല്ലിത്തുടങ്ങുകയും പൂർവ്വാർദ്ധം കഴിഞ്ഞിട്ട് ഉത്തരാർദ്ധം തുടങ്ങുവാൻ ഇടയ്ക്കല്പം ആലോചിയ്ക്കേണ്ടതായി വരികയും ചെയ്തതിനാൽ ആ സമയം സോപാനത്തു കൊട്ടിക്കൊണ്ടുനിന്നിരുന്ന ഒരു മാരാർ ഉടനെ അതിന്റെ ശേഷം ഭാഗം പൂർവ്വാർദ്ധത്തേക്കാൾ കുറെക്കൂടി നന്നായി ചൊല്ലുകയും ചെയ്തു. ഇതുകേട്ട ശാസ്ത്രികൾ തിരിഞ്ഞുനിന്നു 'കോയംകവിമല്ലഃ' എന്നു ചോദിച്ചതിനു മാരാർ 'ദേവ്യാഃകരുണാകരഃ' എന്നുത്തരം പറഞ്ഞതായി കേട്ടിട്ടുണ്ട്. ആ മാരാരുടെ പേരും കരുണാകരൻ എന്നായിരുന്നു. മേല്പറഞ്ഞ ശ്ലോകം ഇതാണ്.

ശാസ്ത്രികൾ — 'സംഭരിതഭൂരികൃപമംബ! ശുഭമാംഗം
ശുംഭതു ചിരന്തനമിദന്തവമദന്തഃ'
മാരാർ — 'ജംഭരിപുകുംഭിവരകുംഭയുഗഡംഭ-
സ്തംഭികുചകുംഭപരിരംഭപരശംഭോ'.

പിന്നെ ഒരിയൂർ വെട്ടത്തുനാട്ടിൽവെച്ചു് ഒരു വൃദ്ധപണ്ഡിതനായ തൃക്കണ്ടിയൂർ നാണപ്പപിഷാരോടിയും ശാസ്ത്രികളും തമ്മിൽ ഒമ്പതു ദിവസത്തെ വാദം നടന്നിട്ടുണ്ട്. വിഷയം വ്യാകരണമായിരുന്നു. തൃക്കണ്ടിയൂർ പിഷാരോടിമാർ പണ്ടുതന്നെ വംശപരമ്പരയാ പണ്ഡിതന്മാരായിരുന്നു എന്നു പ്രസിദ്ധമാണല്ലോ. ശാസ്ത്രികൾ പിഷാരോടിയോടുള്ള വാദാരംഭത്തിൽ ചൊല്ലിയ ശ്ലോകമാണിത്.

'ധന്യധന്യധനിനാഃഫണിവരഭണിതാം-
ഭോധികുംഭികുമാരാ
ധന്യാഃകേചിൽപ്രഥന്തേപരഗുണകണികാ-
ശ്ലാഘിനസ്താൻനമാമഃ
പ്രത്യാഹാരഗ്രഹേപിഭ്രമിതമതിരസൌ
കോപിസാഹിത്യവിദ്യാ-
കാണോനാണപ്പനാമാവ്യവഹരതുജര-
ത്താവതാമേനഹാനിഃ'.

ഉദ്ദണ്ഡശാസ്ത്രികൾ ആദ്യം മലയാളത്തിലേക്കു വന്നതു, തന്റെ പാണ്ഡിത്യപ്രകടനംകൊണ്ടു് എള്ളു

പ്പത്തിൽ മലയാളികളെ വിസ്മയിപ്പിച്ചുകൊള്ളാമെ ന്നും മലയാളപണ്ഡിതന്മാരെയെല്ലാം താൻ വാദത്തിൽ ജയിച്ചു കീഴടക്കിക്കളയാമെന്നും ഉള്ള വിചാരത്തോടുകൂടിയായിരിക്കാമെങ്കിലും ഇവിടെ വന്നു കുറെ പെരുമാറിയതോടുകൂടി തൻെറ മുമ്പേത്തെ വിചാരം കേവലം അബദ്ധമായിപ്പോയി എന്നും മലയാളഭൂമിയും ഏററവും വിലയുള്ള പണ്ഡിതരത്നങ്ങൾ ധാരാളം വിളയുന്ന ഒരു പ്രദേശമാണെന്നും ആ ബുദ്ധിമാനായ ശാസ്ത്രിക്കു നല്ലവണ്ണം അനുഭവം വന്നതിനാൽ കാലക്രമേണ അദ്ദേഹത്തിന്നു മലയാളത്തെക്കുറിച്ചു വളരെ പ്രതിപത്തി വർദ്ധിക്കുകയും പിന്നെ തൻെറ ആയുഷ്കാലത്തിൽ മിക്കഭാഗവും മലയാളത്തിൽ തന്നെ കഴിച്ചുകൂട്ടുകയും ചെയ്തു എന്നൂഹിപ്പാൻ അദ്ദേഹത്തിൻെറ 'കോകിലസന്ദേശം' തന്നെ ധാരാളം മതിയായ തെളിവാകുന്നു.

പുനത്തുനമ്പൂരിക്കു പാണ്ഡിത്യവും ആഭിജാത്യവും മററുള്ളവരേക്കാൾ അല്പം കുറവായിരുന്നതിനാൽ അദ്ദേഹത്തെ ആ സദസ്സിൽ 'അരക്കവി'യായിട്ടേ ഗണിച്ചിട്ടുള്ളു. എന്നാൽ ആ അരക്കവിയുടെ കൃതിയാണ് പ്രസിദ്ധപ്പെട്ട കൃഷ്ണഗാഥ (കൃഷ്ണപ്പാട്ട്). ഈ ഗ്രന്ഥത്തെ ഒരിക്കലെങ്കിലും വായിച്ചിട്ടുള്ള യാതൊരു സഹൃദയനും അദ്ദേഹത്തെ അരക്കവി എന്നു പറ

ഞങ്ങൾ കേട്ടാൽ സഹിക്കയില്ലെന്നു മാത്രമല്ല, 'ഒന്നരക്കവി'യെന്നു പറയേണ്ടതാണെന്നു വാദിക്കയും കൂടിച്ചെയ്യേക്കാം. പക്ഷെ അദ്ദേഹത്തിൻെറ കൂട്ടുകാരായിരുന്ന മററുള്ളവരെല്ലാം സംസ്കൃതകവികളും അദ്ദേഹം മാത്രമൊരു ഭാഷാകവിയുമാണെന്നും, അക്കാലത്ത് ഉന്നല്ല ഇന്നും സംസ്കൃതവും ഭാഷയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഒന്നുക്ക് അരയാവാൻപോലും ഭാഷക്കു യോഗ്യതയില്ലെന്നും ഉള്ള തത്വം വിചാരിച്ചാൽ അദ്ദേഹത്തിന്ന് അരക്കവിയെന്ന പേർ കൊടുത്തതിന്ന് ഒന്നരക്കവിയെന്ന പേരിനേക്കാൾ അധികം വിലയുണ്ടെന്നാണ് വിചാരിക്കേണ്ടത്. അക്കാലത്തു മലയാളികളായ പണ്ഡിതന്മാൎക്കുതന്നെ ഭാഷാകവിതയിൽ ഇങ്ങിനെ വിപ്രതിപത്തിയുണ്ടായിരുന്നതോൎക്കുമ്പോൾ കേവലം ഒരു പരദേശിയായ ഉദ്ദണ്ഡശാസ്ത്രികൾക്കു ഭാഷാകവികളെപ്പററി അനാദരം തോന്നിയതിൽ അത്ഭുതം ഉണ്ടോ? ഒരിക്കൽ സാമൂതിരിപ്പാട്ടിലെ മുമ്പിൽവെച്ച് ഒരു ഭാഷാകവിതാപ്രസംഗത്തിൽ ഭാഷാകവികളെക്കുറിച്ചു പരിഹാസമായി ശാസ്ത്രികൾ

'ഭാഷാകവിനിവഹോയം
ഭാഷാകരവടിഭാതിഭുവനതലേ
പ്രായേണാവൃതഹീനഃ
സ്വച്ഛന്ദാലാപകലിതഗോപ്രസരഃ'.

എന്ന് ഒരു ശ്ലോകം ചൊല്ലിക്കലാശിച്ചപ്പോഴേക്കു നമ്മുടെ പുനത്തിൽ നമ്പൂരി രാജാവിന്റെ കാണമറയായി അവിടെ കയറിച്ചെന്നു.

'താരിത്തന്വീകടാക്ഷാഞ്ചലമധുപകുലാ-
രാമ! രാമാജനാനാം
നീരിത്താർബാണ! വൈരാകരനികരതരോ
ർണ്ണധീനണധാമോ!
നേരെത്താതോരവിദ്യാംതൊട്ടകറി കളയാ-
ല്ലേന്നമേനാ കല്ലിച്ചു-
ന്നോരത്തിന്നിപ്പുറം വിക്രമനൃവര! ധരാ
ഹന്ത! കല്പാന്തതോയേ.'

എന്ന ശ്ലോകം ചൊല്ലുകയും അതു കേട്ടപ്പോൾ ശാസ്ത്രികളുടെ അഭിപ്രായം തീരെ മറിഞ്ഞ് 'അന്തഹന്തസ്മിന്നപ്പട്ട്' എന്നു പറഞ്ഞു തന്റെ ഉത്തരീയപ്പട്ട് നമ്പൂരിക്കു സമ്മാനം കൊടുത്തതിന്നു പുറമെ.

'അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു നതാൻവിനമഃ
പുളകോൽഗമകാരിവചഃപ്രസരഃ
പുനമേവപുനഃ പുനരാസ്ത്മഹേ.'

എന്ന ശ്ലോകത്തെ സർട്ടിഫിക്കെറ്റായും കൊടുത്തു എന്നുള്ള കഥ മലയാളത്തിൽ മുഴുവനും പ്രസിദ്ധമാണല്ലോ. ഈ മഹാസഹൃദയനായ ഉദ്ദണ്ഡശാസ്ത്രികൾ

ക്കും മററുള്ള സദസ്യന്മാൎക്കും സാമൂതിരിപ്പാട്ടിലേയ്ക്കും കൃഷ്ണഗാഥ വായിച്ചു കേട്ടപ്പോൾ ഉണ്ടായ രസം അപരിമിതമായിരിയ്ക്കും നിശ്ചയംതന്നെ എന്നിട്ടും ആ പതിനെട്ടു കവികളിൽ ചിലൎക്കെങ്കിലും നമ്മുടെ അരക്കവിയെ പിന്തുടൎന്നു മലയാളഭാഷയെ ഒന്നനുഗ്രഹിപ്പാൻ തോന്നാഞ്ഞതു കേവലം ഭാഷയുടെ കാലദോഷമെന്നല്ലാതെ മറെറാന്നും പറവാൻ കാണുന്നില്ല.



## മലയാളഭാഷ.

അടുത്ത ചില കാലങ്ങളായിട്ടു മലയാളഭാഷയ്ക്കു പല മാററങ്ങളും അതിവേഗത്തിൽ തുടരെത്തുടരെ വന്നുകൊണ്ടിരിയ്ക്കുന്നുണ്ടെന്നു ഭാഷാഭിമാനികൾക്കു പരക്കെ അറിയാവുന്നൊരു സംഗതിയാണ്. എന്നാൽ ഇപ്പോൾ അഭിവൃദ്ധി എന്നു വിചാരിച്ചു വരുന്നതു മുഴുവനും വാസ്തവത്തിൽ അഭിവൃദ്ധിയാണോ എന്നും ന്യൂനതകൾ എന്നുവെച്ചു തള്ളിക്കളയുന്നതു മുഴുവനും ന്യൂനതകളാണോ എന്നും പരിഷ്കരണമാൎഗ്ഗങ്ങൾ വല്ലതും കാടുകെട്ടിക്കിടക്കുന്നുണ്ടോ എന്നും ഈ ഭാഷാപോഷണത്തിരക്കിൽ കക്ഷിപിടിയ്ക്കാതെ ക്ഷമയോടുകൂടി ആലോചിച്ചു നോക്കുന്നവർ വള

രെ ആളുകൾ ഉണ്ടാകുമോ ആവോ. ഭാഷാവിഷയത്തിലെന്നു മാത്രമല്ല എല്ലാം വിഷയത്തിലും ബാഹുളത്തിൽനിന്ന് ഒഴിഞ്ഞു നിർബ്ബാധമായി ആലോചിച്ച് അഭിപ്രായങ്ങളെ അറിഞ്ഞു പുറപ്പെടുവിക്കുന്നവരാണ് ശാശ്വതമായ ഗുണം ചെയ്തു കാണുന്നത്. പരിഷ്കാരബീജങ്ങളും അവരിൽനിന്നാണ് പുറപ്പെടുന്നത്. ആ വക അഭിപ്രായങ്ങളേ കാലാന്തരത്തിൽ നിലനില്ക്കുകയുമുള്ളു.

മലയാളഭാഷയിൽ വാചകരീതികൾ ദിനംപ്രതി മാറിക്കൊണ്ടാണിരിക്കുന്നത്. പല പുതിയ വാക്കുകളും ഭാഷയിൽ കടന്നുകൂടുന്നുണ്ട്. കടത്തിക്കൂട്ടുന്നതുമുണ്ട്. ഭാഷക്കു വരുന്ന ഈ മാററങ്ങൾ മിക്കതും ഇംഗ്ലീഷുഭാഷാപരിജ്ഞാനമുള്ള ഭാഷാഭിമാനികളിൽനിന്നാണെന്നു വളരെ സംശയമില്ലാത്ത ഒരു സംഗതിയുമാണ്. ഇതിൽ പച്ചമലയാളികൾ പങ്കു കൊള്ളുന്നുണ്ടെന്നു പറവാൻ തരമില്ല. നഗരഭാഷ നാട്ടുഭാഷയായിത്തീരണമെങ്കിൽ അന്നു നാടു മുഴുവൻ നഗരമാകാതെ നിവൃത്തിയുമുള്ളതല്ല. അന്യദിക്കുകളിൽ, നാട്ടുഭാഷയും നഗരഭാഷയും ഇണങ്ങിച്ചേർന്നു നാട്ടുഭാഷയുടെ പരിണാമമായിട്ടാണ് കാലത്തിന്നനുസരിച്ച് ഒരു പരിഷ്കൃതഭാഷാസമ്പ്രദായം ഉണ്ടാകുന്നത്. എന്നാൽ മലയാളത്തിൽ ഇതിന്ന് ഒരു വ്യത്യാസം ഉണ്ട്. നഗരഭാഷ നാട്ടുഭാഷയു

ടെ പരിണാമമായിട്ടല്ല. മുക്കാലും ഇംഗ്ലീഷു ഭാഷയുടെ പകൎപ്പും സംസ്കൃതഭാഷയുടെ ചവൎപ്പും ആയിട്ടാണ് കണ്ടുവരുന്നത്. പുതിയ വാക്കുകളുടെ ആവിൎഭാവവും അങ്ങിനെതന്നെ. ഈ പകൎപ്പുഭാഷ അസ്സൽഭാഷയെ മുഴുവനും വിഴുങ്ങുന്നതിന്നു മുമ്പായി ഇപ്പോൾ മലയാളഭാഷയ്ക്കു വരുന്ന മാററത്തിന്നൊരു മാററം ഉണ്ടായാൽ കൊള്ളാമെന്ന് എനിക്ക് ആഗ്രഹമുണ്ട്.

പഴയ മലയാളഭാഷയിൽ വാക്കിലും വാചകരീതിയിലും സ്വീകരിക്കാമെന്നു തോന്നുന്ന ഭാഗങ്ങൾ കൈകൊണ്ടു കഴിച്ചു പോരാതെ വരുന്നതു കടം വാങ്ങുകയോ സൃഷ്ടിക്കുകയോ ചെയ്യുന്നത് അധികം നന്നായിരിക്കും. ഇതു തീൎപ്പെടുത്തുവാൻ വേണ്ട അറിവും പ്രയത്നിക്കുവാൻ വേണ്ട ക്ഷമയും ഇല്ലാക്കകൊണ്ടോ പരിഷ്കാരഭ്രമത്തിൽ അധികം മുങ്ങിപ്പോയതുകൊണ്ടോ വളരെ ആളുകൾ ഈ വിഷയത്തിൽ പ്രവേശിച്ചു കാണുന്നില്ല. അതു നിമിത്തം അനേകം പഴയ കവിതകളുടെ സ്വാരസ്യവും വാചകങ്ങളുടെ പുഷ്ടിയും കാണാതെ പോകുന്നുണ്ട്. വേലുത്തമ്പി ദളവയുടെ വിളംബരത്തിന്റെ ഊൎജ്ജിതം ഇക്കാലത്തു കണികാണ്മാൻപോലും ഇല്ല. കൃഷ്ണപ്പാട്ട്, ഉണ്ണുനീലീസന്ദേശം മുതലായവയുടെ സ്വാരസ്യം ആരും കാണാതായിത്തുടങ്ങി. ഈററില്ലവും മാറെറാലിയും പോയി ശബ്ദഗ്രഹവും പ്രതിബിംബ

ശബ്ദവുമായിത്തുടങ്ങി. എന്നു മാത്രമല്ല ഈ വകയിൽ അഭിരുചിയുംകൂടിത്തുടങ്ങി. അനേകം ഗുണങ്ങളും പല ദോഷങ്ങളും ഉള്ള പഴയ ഭാഷയെ ക്ഷമയോടുകൂടി ഒന്നു പരിശോധിച്ചു നോക്കുന്നതായാൽ ഇതിന്റെ വാസ്തവം എല്ലാവർക്കും അറിവാൻ കഴിയുന്നതാണ്.

സാഹിത്യവിഷയത്തിൽ പ്രാചീനഭാഷാകവിതകളിൽ കണ്ടുവരുന്ന പ്രയോഗഭംഗിയും അൎത്ഥപുഷ്ടിയും സ്വാരസ്യവും നവീനകവിതകളിൽ ദുൎല്ലഭമാണെന്നു സഹൃദയന്മാർ പരക്കെ പറഞ്ഞുവരുന്നുണ്ട്. ഇതു വെറും പാഴ്‌വാക്കോ പേമൊഴിയോ അല്ലെന്ന് അന്നും ഇന്നും ഉള്ള കവിതകളിൽ കടന്നു ചുഴിഞ്ഞു നോക്കിയാൽ അറിയാവുന്നതാണ്. ആശയത്തെ ഏററക്കുറവുകൂടാതെ വെളിവാക്കുന്നതും സൂക്ഷ്മങ്ങളായ മനോവൃത്തിഭേദങ്ങളെ വേർതിരിച്ചു കാണിക്കുന്നതും സന്ദൎഭത്തിന്നു യോജിക്കുന്നതും ആയ ചില പദങ്ങളും പ്രത്യയങ്ങളും വേണ്ട ദിക്കിൽ വേണ്ടതുപോലെ പ്രയോഗിക്കുന്ന കാൎയ്യത്തിലുള്ള നിഷ്കൎഷയ്ക്ക് അന്നും ഇന്നും വളരെ വ്യത്യാസം കാണുന്നുണ്ട്.

'കുളിച്ചു കുന്തൽപ്പുറവുംതുവൎത്തി-
ക്കുളൂർക്കെ നോക്കി ദ്രൂഢരെന്നുള്ളോരേ
ഒരുത്തിപോനാളധുനാമണന്നേ-
ലവൾക്കപോലങ്ങിനിയെങ്ങൾചേതഃ.'

നോട്ടം തട്ടുമ്പോൾ കൊൾമയിർ കൊള്ളത്തക്കവിധത്തിലുള്ള ഈ സാകൂതാവലോകനത്തെ 'ഉള്ളിൽ തട്ടുന്ന മട്ടിൽ കടമിഴി കളിയാടിച്ചു മന്ദം നടന്നു' എന്നു കൺകളിയാടി നടന്നോ 'സാഭിപ്രായം സരോജേക്ഷണ സരസകടാക്ഷത്തിൽ വീക്ഷിച്ചിതെന്നെ' എന്നു കണ്ണിൽ കടാക്ഷിച്ചോ വർണ്ണിക്കുന്നതായാൽ 'കുളുർക്കെ നോക്കി'യാലത്തെ സുഖവിശേഷം കിട്ടുന്നതല്ല.

'മാരാഗ്നിജ്വാലദഗ്ദ്ധമദ്ദുരസികരതാർ
വെച്ചു മന്ദം മരന്ദം
ചോരും വാചാമദാത്മേശ്വര! മതി മതി സ-
ന്താപമെന്നാലപന്തീ
പൂരേ പൂരേ പുണർന്നാവതു മധുമണിവാ-
തന്നു പീയൂഷവാപീ
പൂരേ മുക്കിത്തളിച്ചാവതു വിവശതമേ
സാമ്പ്രതം പ്രേയസീസാ.'

ഇതിലുള്ള മാതിരി പ്രത്യയയോഗങ്ങൾ ഇപ്പോൾ കാണുന്നതേ ഇല്ല. 'ഇച്ഛയ്ക്കൊത്തവിധം പുണർന്നു സുഖമായ് മേളിച്ചു മേവീടുമേ' എന്നതുകൊണ്ടു് ആ അർത്ഥവും ആ രസവും ഉണ്ടാകുന്നതുമല്ല. 'മാർവാരെപ്പൂണ്ടുകൊൾവൻ' എന്നു തുടങ്ങി വ്യാമഗ്രഹസമാശ്ലേഷാദിപദങ്ങൾക്കെതിരായി അർത്ഥപുഷ്ടി വരുന്ന മലയാളപദങ്ങളും, ഇംഗ്ലീഷിൽ സൈന്യങ്ങളുടെ ഭക്ഷ

ണത്തിന്നുള്ള കലവറസ്സാമാനം എന്നൎത്ഥത്തിലുള്ള 'മിലിററി പ്രൊവിഷൻസ്' മുതലായ വാക്കുകൾക്കു തക്കതായി 'കൊററും കോളും' എന്നു തുടങ്ങിയുള്ള മററു പദങ്ങളും ഇക്കാലത്ത് ഏറെ നടപ്പില്ലാതായിത്തീൎന്നിരിക്കുന്നു.

വെൽവൂതാക, വല്ലേൻ, പുണൎന്നുതാവൂ, കാണ്മനോ, താരാനോ, വാരായുമോ മുതലായി പ്രാൎത്ഥന, ഉൽകടേച്ഛ തുടങ്ങിയ ഭാവവിശേഷങ്ങളെ കാണിക്കുന്ന ക്രിയാപദങ്ങളും, അല്ലീ, വല്ലീ, ആയോ മുതലായ സാഭിലാഷപ്രശ്നത്തിന്റെ രൂപഭേദങ്ങളും, ചെണ്ടാർ,[1] വെണ്ടാർ,[2] വെന്നിക്കൊടി,[3] ഈററില്ലം, മാറെറാലി, പുടപുഴക്കം മുതലായ യൌഗികശബ്ദങ്ങളും, മറുവൽ,[4] കൊട[5] മുതലായ നാമവിശേഷങ്ങളും തള്ളിക്കളയുന്നതുകൊണ്ടല്ലേ കയ്യിലുള്ളതു കളഞ്ഞു കടം വാങ്ങേണ്ടിവരുന്നത്! പരിചൊട്, അഴകോട്, വിരവൊട്, നലമൊട്, വടിവൊട്, തരമൊട്, തിറമൊട്, ചിതമൊട് ഈ വക സാൎത്ഥകപദങ്ങൾ അസ്ഥാനത്തിലുപയോഗിച്ചു നിരൎത്ഥകങ്ങളായിത്തീൎന്നു പാദപൂരണത്തിന്നു മാത്രമായി ശേഷിച്ചിരിക്കുന്നു. ഈ സ്ഥാനഭ്രംശം നിമിത്തം ഒരു കാലത്തു നല്ല സ്ഥിതി

1. ബന്ധു, 2. ശത്രു, 3. ജയക്കൊടി.
4. പുഞ്ചിരി, 5. ദാനം.

യിൽ നല്ലവരോടുകൂടി സഹവാസം ചെയ്തു പ്രസിദ്ധി നേടിയ ഈ ജാതി പദങ്ങളെ ദുഷ്ടസംസർഗ്ഗംകൊണ്ടു ദോഷപ്പെടുകയാൽ മലയാളഭാഷാലോകത്തിൽനിന്ന് ആട്ടിപ്പായിച്ചു തുടങ്ങിയിരിക്കുന്നു. ആർകണ്ടു വിധി ദുശ്ശീലം, കണ്ടവരാർ വിധി ദുശ്ശീലം; കണ്ടു സീതയെ, സീതയെക്കണ്ടു; പാറി, പാറിപ്പോയി; കണ്ടു, കണ്ടുമുട്ടി; ഇങ്ങിനെയുള്ള വാചകങ്ങളിലും വാക്കുകളിലും ഗൂഢങ്ങളായിക്കിടക്കുന്ന ഭാവഭേദങ്ങളെ സൂക്ഷ്മമായി ആലോചിക്കാതെ ഗദ്യങ്ങളും പദ്യങ്ങളും വാരിക്കോരിച്ചൊരിഞ്ഞു നാടൊക്കെക്കലങ്ങിയിരിക്കുന്നു.

രസത്തിന്ന് അനുഗുണങ്ങളായ അലങ്കാരങ്ങളുടെ ശുദ്ധിയും സ്ഥാനത്തിന്നനുസരിച്ചു വിന്യാസക്രമവും കല്പനാശക്തിയുടെ പുതുമയും സ്വാധീനവും ആധുനികകവിതകളിൽ അപൂർവ്വം ചിലതിൽ മാത്രമേ നിഷ്കർഷിച്ചു കാണുന്നുള്ളൂ.

'മന്മാകാണായിതപ്പോളൊരുപൊടിപടലീ
ഭൂതലാൽപൊങ്ങിമേൽപ്പോ-
ട്ടുമ്മാനംവ്യാപ്തിപാകിക്കിരണനികരമാ-
വൃണ്വതീചണ്ഡഭാനോഃ
നിർമ്മായംവൈരിസേനാംഗ്രസിതുമരിയവാ-
യുംപിളർന്നാത്തകോപാ
വമ്പോടെത്തുംകൃതാന്തശ്വസിതനിവഹധൂ-
മംപരക്കുന്നപോലെ.'

'നീൎത്താനിന്ദൂപലമിവ തെളിഞ്ഞാ-
മ്പൽപോലേ ചിരിച്ചാ-
നാൎത്താൻ വണ്ടിൻകുലമിവ വള-
ൎന്നാൻപയോരാശിപോലേ
പീതചാത്രുപാമൃതമിളകിനാ-
നേഷചേഃപ്പോത്തുപോലേ
ക്ലൾത്താൻകാമീമദനനിവ പോ-
നാഗതേവീര ചന്ദ്രേ.'



ഇങ്ങിനെ യുദ്ധയാത്രയും സന്ദേശഹരദൎശനവും അലങ്കരിക്കേണ്ടുന്ന ഘട്ടത്തെ—

അടിവഴിപടയാളിക്കൂട്ടർതട്ടിപ്പടൎത്തും
പൊടിനിരഗഗനത്തിൽത്തിങ്ങിവിങ്ങിപ്പരന്നു
ചൊടികെടുമഴലേന്തുംപാന്ഥനാരീജനത്തിൻ
കൊടിയവിരഹവഹ്നിസ്തോമധൂമംകണക്കെ.

മുന്നിൽകണ്ടോരുനേരം വെയിലിലുരുകിടും
വെണ്ണപോലൊന്നലിഞ്ഞാൻ
പിന്നെപ്പാരംതെളിഞ്ഞാൻ തരുണിമണിതുട-
ച്ചോരുകണ്ണാടിപോലെ
എന്നല്ലാരാൽപിണംകൊണ്ടിളകിനകഴവെ-
പ്പോലെ ചാരത്തണഞ്ഞാ-

നൊന്നുല്ലാസാൽചിരിച്ചാനന്ദ കലികലരും
കോമരംപോലെയാർത്താൻ.

ഇങ്ങിനെ അണിയിച്ചാൽ അതിലുള്ള രസം ബീഭത്സ രസംതന്നെ.

രസഭാവങ്ങളെ അനുഭാവാദികളെക്കൊണ്ടു കണ്ടപോലെ അനുഭവപ്പെടുത്തുന്ന കാര്യത്തിൽ പണ്ടത്തെ കവികൾ സ്വീകരിച്ചിരുന്ന വഴി ഇക്കാലത്തുള്ള കവിലോകത്തിൽ മിക്കതും പുറംപോക്കായിട്ടാണ് കിടക്കുന്നത്.

'നീരാടമ്മേ നിവസനമിദം ചാൎത്തു ദേവാൎച്ചനായാ-
മെപ്പോഴെംനികൃതമതി രത്നംമുട്ടമാറായിതല്ലോ
എന്നീവണ്ണം നിജപരിജനപ്രാൎത്ഥനം കൎത്തുകാമാ
കേഴന്തീവാരഹസിവിരഹവ്യാകുലാവല്ലഭാമേ.'

എന്നു വൎണ്ണിച്ചിട്ടുള്ള 'അരതി' എന്ന വിരഹിണീദശാവിശേഷത്തെ—

ചിന്നിപ്പാടേചിതറിന മുടിക്കെട്ടു പൊൻകുണ്ഡലച്ചാ-
ൎത്തന്യേ ഭസ്മക്കുറിയുമൊരുനന്മാലയും ചേൎന്നവേഷം
എന്നല്ലേററംവ്യസനനിലയുംപൂണ്ടു മോടിപ്പകിട്ടി-
ന്നൊന്നുംനോക്കാതവൾ ചിലമനോരാജ്യമായിട്ടിരിക്കും.

എന്നു വർണ്ണിയ്ക്കുന്നതായാൽ ആ കവിയുടെ കവിതയിൽ മാത്രമേ സഹൃദയന്മാൎക്ക് അരതി അനുഭവപ്പെടുകയുള്ളു. വിരഹിണിയുടെ ദശയിലേയ്ക്കു് അതു തിരിഞ്ഞു നോക്കുന്നതേ ഇല്ല.

'മുള്ളുമുരടുമൂൎക്കൻപാമ്പും കല്ലുകരടുകാഞ്ഞിരക്കുററിയും' ഇപ്പോഴുള്ള ആധാരങ്ങളിൽ കടന്നുകൂടേണ്ടുന്ന ആവശ്യമില്ലെങ്കിലും 'ആൾപോകും വഴിയും നീർപോകും ചാലു'മായിട്ടു് അതിരു തിരിയ്ക്കുന്നതിന്റെ ഭംഗി ഇന്നും കുറയേണമെന്നില്ല. 'അങ്കത്തട്ടി അങ്കമാടിക്കരയേറു'മ്പോളുണ്ടാകുന്ന ഉത്സാഹം തുടയിന്മേൽ തല്ലി യുദ്ധക്കളത്തിലേയ്ക്കു ചെല്ലുമ്പോൾ ഉണ്ടാകുന്നതല്ല. നീട്ടി വളച്ചു സംബന്ധമില്ലാതെ എഴുതുന്ന പഴയ ഭാഷ അങ്ങിനെതന്നെ പകൎത്തണമെന്നല്ല ഞാൻ പറയുന്നത്. ആ വാചകത്തിന്റെ ജീവൻ കളയുന്നതു യുക്തമല്ലെന്നു മാത്രമേ ഇവിടെ അഭിപ്രായപ്പെടുന്നുള്ളു. ജോടികൂട്ടിച്ച ചില വാക്കുകളും തൂക്കംകൂട്ടിച്ച ചില വാചകങ്ങളും സ്തോഭം പുറപ്പെടുവിയ്ക്കുന്ന ചില പൊടിക്കയ്യുകളും ഇപ്പോൾ ഉള്ള വാചകങ്ങളിൽ മുങ്ങിത്തപ്പിയാൽകൂടി കണ്ടുകിട്ടുമോ എന്നു സംശയമാണ്. മലയാളഭാഷയുടെ മൎമ്മം നോക്കാതെ നിഘണ്ടു മലൎത്തിവെച്ചു ഭാഷാന്തരപ്പെടുത്തിയാൽ ഇംഗ്ലീഷ്‌വാചകങ്ങളുടെ ജീവൻ ഒരു കാലത്തും

സ്വയമേവ വരുന്നതല്ല. 'എം. കെ. പാൎത്ഥസാരഥി അയ്യങ്കാരുടെ അഗ്രാസനത്തിന്റെ ചോട്ടിൽ ഒരു പ്ലേഗ് സഭകൂട്'ന്നതു നല്ല ഭാഷയല്ല. 'അടക്കം ആചാരവും നീതിയും നിലയും കുലഭേദവും മൎയ്യാദയും എച്ചിലും വിഠവും തീണ്ടലും കുളിയും കുഴിവരഞ്ഞു നീർകോരുവാനും കലം വരഞ്ഞു വെച്ചുണ്മാനും അവരവൎക്ക് ഓരോ പ്രവൃത്തികളും ആചാരങ്ങളും ഭാഷകളും വേഷങ്ങളും അതാതു കുലത്തിന്നു തക്കവണ്ണം കല്പിച്ചിരിപ്പൂ' എന്ന് ആചാൎയ്യസ്വാമികൾ വിധിച്ചിട്ടുള്ളതിന്നു വിരോധമായി ഭാഷകളും വേഷങ്ങളും, കാലവും കോലവും നോക്കാതെ അനാവശ്യമായി മാററി മറിച്ച് എഴുന്ന ള്ളുന്നതു വഴിപോലെ ആലോചിച്ചു വേണ്ട ഒരു സംഗതിയാണ്. 'നെട്ടങ്ങനാട്ടു പടനായരുമായി ഏററിടച്ചലുണ്ടായാൽ ഓങ്ങല്ലൂര മാടിന്മേൽ വില്ലു കുത്തി കേരളമൊട്ടുക്ക് അഞ്ചു കണ്ണ് ഉറപ്പിയ്ക്കണം.' എന്ന് ഒരു ഗ്രന്ഥവരിയിൽ കാണുന്നുണ്ട്. ആ സ്ഥിതിയ്ക്കു നാട്ടുഭാഷയും നഗരഭാഷയും തമ്മിൽ ഏററിടച്ചലുണ്ടായാൽ ഒരു കണ്ണെങ്കിലും വേണ്ടെന്നുവരുമൊ? വില്ലു കുത്തേണ്ടത് ഏതു മാടിന്മേലാണെന്നു മാത്രമേ ആലോചിയ്ക്കേണ്ടതുള്ളു. കേരളഭാഷാലോകത്തിൽ കലാപം കൊഴുത്തു തുടങ്ങി. ഗദ്യപദ്യപ്രവാഹങ്ങൾ കലങ്ങി വശായി.

'മണ്ടന്തി, പടിബന്ധപ്പെട്ട്യാ, കേഴന്തീ' ഈ വക ചേരിപ്പിഴകളും തീൎത്തു്, 'സമയത്തെക്കൊന്നു, സഹായം കൊടുത്തു, ശ്രദ്ധയെത്തരിക, കണ്ണുകൊണ്ടു കുടിക്കുക' മുതലായ ശത്രുക്കളേയും അമൎത്തി, അങ്കവും ചുങ്കവും വിരുതും വാദ്യവും നാട്ടുടക്കം നടപ്പാക്കി, ആഴിചൂഴുമൂഴിയിങ്കൽ കുമാരിഗോകൎണ്ണപൎയ്യന്തം കേരളഭാഷാരാജ്ഞി കേടും പിഴകളും പോക്കി പേരും പൊരുളും പുലൎത്തി അടിവാണുകൊള്ളട്ടെ.



## പഴയഭാഷ.

സംസ്കാരം വൎദ്ധിച്ചുവരുംതോറും സകല വസ്തുക്കളുടേയും ആകൃതിക്കും പ്രകൃതിക്കും പലമാററങ്ങളും വന്നുകൂടുന്നതു സാധാരണയാണല്ലൊ. ഭാഷാവിഷയത്തിൽ ചെയ്തിട്ടുള്ള സംസ്കരണം ഏതു വിധത്തിലാണു് പരിണമിച്ചിരിക്കുന്നതെന്നു പഴയ ഭാഷയും പുതിയ ഭാഷയും തമ്മിൽ തട്ടിച്ചു നോക്കിയാൽ എളുപ്പത്തിലറിയാവുന്നതാണ്.

ഗീൎവ്വാണഭാഷയിൽ പ്രാകൃതത്തിന്നും സംസ്കൃതത്തിന്നും ആകൃതികൊണ്ടു് എത്രത്തോളം അന്തരമു

ണ്ടോ മലയാളഭാഷയിലും പഴയതിന്നും പുതിയതിന്നും ഏകദേശം അത്രത്തോളം അന്തരം വന്നിട്ടുണ്ടെന്നു പറയാം.

'കാററാളംകൊണ്ടണിമുലയുഗം കാന്ത
മെപ്പട്ടനൂന്മേൽ
കോററേത്തുള്ളം ദ്യുതി കൊഴകൊഴക്കൊത്ത
സീൽകാരനാദം
കാറേറാടാട്ടം നടവു കലയെക്കാണ്മ-
നോ കണ്മനോജ്ഞം
കൂററമ്പിൽചെൻെറാളിയിലിളയച്ചീവി-
ലാസോദയത്തോൻ.'

ഇതിലെ കാററാളം, നൂന്മേൻ, കോററേ, കൊഴകൊഴക്ക്, നടവ്, കലയെ, കാണ്മനോ, കൂററ്, ചെൻറ് ഇത്യാദിപദങ്ങൾക്ക് കാൽതാളം, നൂലിന്മേൽ, കോത്തുകൊണ്ടുതന്നെ (കോർത്ത വിധത്തിൽതന്നെ), കൊഴകൊഴപ്പ് (മസൃണത), നട വളയുന്ന വിധത്തിൽ കാണുമോ, കൂത്ത് (നൃത്തം), ചെന്ന് ഇങ്ങിനെ ഛായാപദങ്ങൾ കാണിക്കേണ്ടതാണെന്നു പല ഭാഷാഭിമാനികൾക്കും തോന്നിത്തുടങ്ങീട്ടുണ്ട്. പ്രാകൃതത്തിൽനിന്നു സംസ്കൃതത്തിലേയ്ക്കു മാറുമ്പോളുണ്ടാകുന്നതുപോലെ പഴയ ഭാഷയിൽനിന്നു പുതിയ ഭാഷയിലേയ്ക്കു മാ

രുമ്പോഴും പദങ്ങൾക്ക പല മറിച്ചിലും തിരിച്ചിലും വരുന്നതാണ്. പോവൃത്, പോവുത്, പോവിത് എന്ന പഴയ ഭാഷാശബ്ദങ്ങളാണ സംസ്കരണംകൊണ്ടു 'പോവത്' ആയിത്തീൎന്നിരിക്കുന്നത്. ഇങ്ങിനെയുള്ള മാററങ്ങൾ ഗണിച്ചാൽ അവസാനിക്കാത്ത വിധം അത്ര വളരെയുണ്ട്. എന്നാൽ പുതിയ ഭാഷയിൽ മാത്രം പരിചയിച്ചിട്ടുള്ളവൎക്ക പ്രാകൃതഭാഷയായി കണക്കാക്കാവുന്ന പഴയ ഭാഷയിലെ സരസങ്ങളും പ്രൌഢങ്ങളുമായ അനേകം കവിതകളിൽ തിരെ വൈമുഖ്യം കാണുന്നതിന്നുള്ള മുഖ്യകാരണം പഴയഭാഷാവ്യാകരണത്തിൻെറ ജ്ഞാനമുണ്ടായാൽ മുഴുവനും നശിക്കാതിരിക്കില്ല. ആ വക സകലഗ്രന്ഥങ്ങളുടേയും അൎത്ഥം മനസ്സിലാവാൻ പത്തു പഴയ പ്രബന്ധങ്ങൾ മനസ്സിരുത്തി വായിക്കുന്നതിനേക്കാൾ ആ ഭാഷയുടെ സാമാന്യലക്ഷണങ്ങൾ ഒരിക്കൽ ഗ്രഹിക്കുന്നതായിരിക്കും അധികം ഉപകരിക്കുക. അതുകൊണ്ടു താഴെ വിവരിക്കും പ്രകാരം ആ ഭാഷയുടെ ആകൃതിയിലുള്ള ചില നിയമങ്ങളെ ഓൎക്കുന്നത് ആ വക ഗ്രന്ഥങ്ങൾ വായിക്കുന്ന കാൎയ്യത്തിൽ വളരെ ഉപയോഗമുള്ളതായിരിക്കും. ഈ നിയമങ്ങളിൽ മിക്കതും തമിഴിനെ അനുസരിച്ചിട്ടുള്ളതാണെങ്കിലും പഴയ ഭാഷയിലും സാമാന്യമായിട്ടുള്ളതാണ്.

രണ്ടു സ്വരങ്ങൾകൂടുമ്പോൾ നടുവിൽ യകാരം വരും. ഉദാഹരണം-വാടാ+അത്=വാടായത് (അതു വാടില്ല), സീതയത് [1] (൧) തച്ഛബ്ദാൎത്ഥത്തിലും ഇദംശബ്ദാൎത്ഥത്തിലും ഉപയോഗിക്കുന്ന അ, ഇ എന്നസ്വരങ്ങളുടെ മുമ്പിലുത്തേതെങ്കിൽ വകാരമാണു വരിക; അതിന്നു ദ്വിത്വവും വന്നേക്കാം. ഉ- അ + അഴക്= അവഴക്, അവ്വഴക്, ഇ + അഴക്=ഇവഴക്; ഇവ്വഴക്. (൨) ഉ, ഊ, ഓ ഇവയ്ക്കുമേൽ സ്വരം വരുമ്പോൾ നിയമേന വകാരമേ വരുള്ളു. ഉ- വടു+എൻറ=വടുവെൻറ, കാണ്മൂ + അത്=കാണ്മൂവത്, പോവുതോ + എൻറവാറേ=പോവുതോവെൻറവാറേ (പോകുമോ എന്നിരിക്കെ) (൩) സ്വരം പരമായാൽ സംവൃതവും സംവൃതവിവൃതവും ലോപിക്കും. ഉ- പോകിൻറുത് + അല്ലൊ=പോകിൻറുതല്ലൊ (പോകുന്നിതല്ലോ)[2].

ʻ— ഈ അടയാളം കേവലവ്യഞ്ജനത്തെ കാണിക്കുവാൻ ഉപയോഗിച്ചിരിക്കുന്നു.

1 പ്രാകൃതത്തിലും മഹളണ എന്ന ദിക്കിൽ മഹയുണ (മമ പുനഃ) എന്നതു പോലെയാണുച്ചാരണം, ഉച്ചാരണസൌകൎയ്യമാണല്ലോ സന്ധികാൎയ്യബീജം.

2 സംവൃതസ്വരം ഗജഃ, മദനഃ എന്നു മുതലായ അനേകം സംസ്കൃതവാക്കുകളിലും ഗകാരദകാരങ്ങളോടു ചേൎന്നുച്ചരിക്കുന്നുണ്ട്. ʻഅ അʼ എന്ന പാണിനിസൂത്രംകൊണ്ടു വിധിച്ചിട്ടുമുണ്ട്,

വരിക [3] + ഇല്ല=വരികില്ല (൪) ʻറ, ʻട, എന്ന വ്യഞ്ജനങ്ങളോടു ചേൎന്ന സംവൃതമാണെങ്കിൽ ആ വ്യഞ്ജനങ്ങൾക്കു ദ്വിത്വവുംകൂടി വന്നേക്കാം. ഉം- ആ ʻറ്+അഴക്=ആററഴക്, നാട്ടകം (൫) വ്യഞ്ജനം പരമായാൽ സംവൃതം ലോപിക്കില്ല. ഉകാരാദേശം വരാം. ഉം- അത് + നൻറ്=അത് നൻറ്, അതു നൻറ് (അതുനന്ന്) (൬) ഹ്രസ്വമായ എകാരത്തിൽനിന്നു പരങ്ങളായ ക, ച, ത, പ ഇവ ഇരട്ടിക്കും. ഉം- അതിനെ+കാൺ=അതിനെക്കാൺ, അതിനെച്ചൊല്ലി, പണ്ടെപ്പോലെ മുതലായത് (൭) കിംശബ്ദാൎത്ഥത്തിൽ വരുന്ന എകാരമാണെങ്കിൽ ഞ, ന, മ, വ ഇവക്കും ദ്വിത്വം വരും. ഉം- എ+ ഞാൻ= എഞ്ഞാൻ, എന്നൂൽ, എമ്മുല, എവ്വല. പ്ര-ഉം-എ്യഞാൻ (൮) തച്ഛബ്ദേദംശബ്ദാൎത്ഥകങ്ങളായ അ, ഇ എന്നിവയായാലും മേൽപറഞ്ഞവക്കു ദ്വിത്വം വരും. ഉം- അ+ഞാൻ=അഞ്ഞാൻ, ഇഞ്ഞാൻ, അക്കുടം, ഇക്കലം, അച്ചില, ഇത്തല, അപ്പുലി, ഇന്നരി, അമ്മല,

3 വരിക എന്നതിൽ കകാരോത്തരമുള്ള സ്വരത്തെ സംവൃതമായിത്തുടങ്ങി വിവൃതമായി അവസാനിപ്പിക്കണം. ഇതിന്നു പ്രത്യേകലിപി ഇതുവരെ ഉണ്ടായിട്ടില്ല. ഈ സംവൃതവിവൃതം മലയാളഭാഷയിൽതന്നെ ക്രിയാവാചകങ്ങളിലേ പ്രായേണ കാണുന്നുള്ളു.

ഇവ്വഴി (൯) സമാസത്തിൽ ക, ച, ത, പ ഇവയ്ക്കു ദ്വിത്വം വരും. ഉം- ആനക്കാട്, വാഴാപ്പാടം, പിലിക്കോട മുതലായത് (൩൦) അ, ആ, ഇ, ഉ എന്നീ സ്വരങ്ങളാണെങ്കിൽ സമാസത്തിൽ ചിലപ്പോൾ ക, ച, ത, പ എന്നിവയുടെ അഞ്ചാം അക്ഷരങ്ങളായ ങ, ഞ, ന, മ ഇവ നടുവിൽ വന്നുവെന്നും വരാം. എന്നാൽ അങ്ങിനെ വരുന്നത് അതാതിന്റെ അഞ്ചാമത്തേതുമാത്രമായിരിക്കുന്നതാണ്. ഉം- മുള+കൊമ്പ്=മുളങ്കൊമ്പ്, മാ+തോൽ=മാന്തോൽ (മാവിന്തോൽ) പുളിമ്പശ, പൂങ്കോഴി, പൂഞ്ചായൽ, പൂന്തേൻ, പൂമ്പൊട്ടു (൩൧) ണകാരത്തിൽനിന്നു പരമായ തകാരം ടകാരമാകും. ഉം-തൺ+താർ=തണ്ടാർ (തണുത്തതാര്., വെള്ളത്തിലെപ്പൂവ്, താമര) മൺ+തൂത=മണ്ടൂത, മണ്ടിതു, കണ്ടിതു (൩൨)ന, മ, ഇവ പരങ്ങളായാൽ ളകാരം ണകാരമാകും. ഉം- വാൾ+നന്റ്=വാൺനന്റ്, തോൾ+മേൽ=തോണ്മേൽ (൩൩) ണകാരത്തിൽനിന്നു പരമായ നകാരം ണകാരമാകും. ഉം- കൺ+നില=കണ്ണില, മുൾ+നന്റ്=മുൺ+നന്റ്=മുണ്ണന്റ് (മുള്ളനന്ന്), പുകണ്ണു (പുകൾന്നു), അമിണ്ണു (അമൎന്നു). (൩൪) ണകാരം പരമായാൽ ദീൎഘത്തിൽനിന്നു പരമായ ണകാരം ലോപിക്കാം. ഉം- വാൾ + നന്റ്=വാൺ+നന്റ്=

വാണ്ണൻറ്=വാണനൻറ്, നീൾ+നാൾ=നീൺ+നാൾ= നിണ്ണാൾ=നീണാൾ, താൾ+നു=താണ്ണു, താണു. (൫൫) ചിലപ്പോൾ ഹ്രസ്വത്തിൽനിന്നു പരമായ ണകാരവും ലോപിയ്ക്കാം. ഉ- അവൾ+നില=അവൺ+നില=അവണ്ണില=അവണില, പുകൾ+നൻറ്=പുകണ്ണൻറ്=പുകണനൻറ്, മുൾ+നൻറ്=മുണ്ണൻറ്, മുണനൻറ്. (൫൬) ക, ച, ത, പ ഇവ പരങ്ങളായാൽ മകാരം അതാതിൻെറ പഞ്ചമാക്ഷരമാകും. ഉ- മരം+കുറുത്=മരങ്കുറുത്, മരഞ്ചെറുത്, മരന്തകും. (൫൭) അതുതന്നെ നകാരം പരമായാൽ നകാരമാകും. ഉ- മരം+നിൻറു=മരന്നിൻറു. (൫൮) ഈ മകാരം ചിലപ്പോൾ ലോപിയ്ക്കും. ഉ- വട്ടം+കൺ=വട്ടക്കൺ, ചതുരപ്പലക, കലച്ചക്ക്, ആയിരത്തല. (൫൯) യ, ര, ല, ഴ, ള ഇവയിൽനിന്നു പരങ്ങളായ ക, ച, ത, പ ഇവയ്ക്കു ദ്വിത്വം വരും. ഉ- പോയ്+കുതിര=പൊയ്ക്കുതിര, നാർ+പട്ട്=നാപ്പട്ട്, പാല്ക്കിണ്ടി, പാൾക്കൺ, മുൾക്കൊമ്പ് (൬൦) ല, ള, ണ, ന, ഴ ഇവയിൽനിന്നു എന്തെങ്കിലും പരമായാൽ, സംവൃതം വരാം. ഉ- പാൽ+നൻറ്=പാല് നൻറ്=പാലു നൻറ്, തോൾ+നൻറ്=തോള് നൻറ്, തോളുനൻറ്, തേനു നൻറ്. (൬൧) ഹ്രസ്വത്തിൽനിന്നു പരമായ ല, ള, ന, ണ ഇവ സംവൃതം ചേ

ന്നാൽ ഇരട്ടിയ്ക്കും. ഉം- കൽ+നാല്=കല്ല് നാല്, കല്ലനാല്. വില്ല നൻറ്, പൊന്നുകണ്ടു. മുള്ളു ന ൻറ്. (൨൨) ക, ച, പ ഇവ പരങ്ങളായാൽ ലകാര വും, നകാരവും റകാരമാകും. റകാരത്തിന്നു ശേഷം അകാരവും വരും. ഉം- കൽ+കുളം=കറക്കുളം. പൊ ൻ+കണ്ണാടി=പൊറക്കണ്ണാടി. കൽ+ ചിറ=കറച്ചിറ, പൊറച്ചില, കറപ്പടി, പൊറപ്പൂ. (൨൩) ക, ച, ത, പ ഇവ പരങ്ങളായാൽ നകാരം ലകാരമായിട്ടും വ ന്നേയ്ക്കാം. ഉം- പൊൻ+പൂ=പൊൽപ്പൂ. പൊൽക്ക ണ്ണാടി. പൊൽച്ചില. (൨൪) ല, ന, റ. ഇവയിൽനി ന്നു തകാരമാണു പരമെങ്കിൽ ആ തകാരവും ല, ന, റ ഇവയും റകാരമാകും. ഉ- കൽ+തളം=ക ർ+തളം=കററളം. കോൽ+തേൻ=കോർ+തേൻ+കോ റേൻ. കോർ+തിത്തു=കോററിത്തു കാററാളം, പൊൻ+ താമര=പൊർ+താമര=പൊററാമര. പൊൻ+താർ= പൊററാർ. (൨൫) ഞ, ന, മ ഇവ പരങ്ങളായാൽ ല കാരം നകാരമാകു. ഉം- കൽ+നെറി=കന്നെറി. വിൽ+നിളം=വിന്നിളം. നെൽ+മുള=നെന്മുള. (൨൬) ഇവയ്ക്കു പുറമേ പ്രയോഗങ്ങളെക്കൊണ്ട് അറിയേണ്ടു വയായ ചില പ്രത്യേകസമാസത്തിൽ പലവിധം സന്ധികാൎയ്യങ്ങളും വരുന്നതാണ്. ഉ- പുതിയ+ചു ത്=പുതുച്ചുത്. പുൽ+തരി=പുത്തരി. ചെറിയ+

അമ്മ=ചിററമ്മ. കറുത്ത + കുവളു = കരിങ്കുവളു. കരിമുകിൽ. മുടന്ത + തേങ്ങ=മുടന്തേങ്ങ. കുറിയ+കോൽ=കുറുങ്കോൽ. നെടിയ+കമുക്=നെടുങ്കമുക്, നെട്ടുക്കമുക്. വലിയ+മല=വന്മല. ഇരട്ട+പത്ത്=ഇരുപത്. മൂൻറ്+ആറ്=മൂവ്വാറ്. മൂൻറ്+കൺ=മുക്കൺ, മുന്നാറ്. പഴുത്ത+പുടവ=പഴുമ്പുടവ. അഞ്ച്+പത്ത്=ഐമ്പത്. പത്തും+രണ്ടും=പന്തിരണ്ട്. പന്തിരണ്ട്+അടി=പന്തിരടി. പത്ത്+അടി=പതിററടി. ഇരുപത്+അടി=ഇരുപതിററടി. കുറായ+വാഴയ്ക്കു=കുറുവാഴയ്ക്കു. കന്നിർ+കാൽ=കറുകാൽ, കറുകിടാവ്, കറുവാണിയം ഇങ്ങിനെ ദുർല്ലഭം ചില വിശേഷങ്ങളുണ്ടെങ്കിലും പ്രായേണ മേൽക്കാണിച്ച നിയമങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു തന്നെയാണ പഴയഭാഷയുടെ ആകൃതിയുടെ സ്ഥിതി.

ഇനി സംസ്ക്കരണം നിമിത്തം വന്നുചേൎന്നിട്ടുള്ള പ്രകൃതിമാററത്തെപ്പററിയാണ് അല്പം ആലോചിപ്പാനുള്ളത്. ഭാഷാശബ്ദങ്ങളെ ശുദ്ധം, ഭാഷാന്തരഭവം, ഭാഷാന്തരസമം ഇങ്ങിനെ മൂന്നായിത്തരം തിരിക്കാവുന്നതാണ്. മുഴം, ഞൊടി, മുതലായതു ശുദ്ധത്തിന്നും, തേവർ, പലക മുതലായതു ഭാഷാന്ത

രഭവത്തിന്നും കാരണം, ബലം മുതലായതു ഭാഷാന്ത രസമത്തിന്നും ഉദാഹരണങ്ങളാകുന്നു. ഇതിൽ ആ ദ്യത്തെ രണ്ടു തരങ്ങളിലുൾപ്പെട്ട പലതിന്റേയും പ്രകൃതിഗുണങ്ങൾ സംസ്കരണം നിമിത്തം മാഞ്ഞു പോയ സ്ഥിതിയിലായിട്ടുണ്ട്. മഹാമുനി, മഹാമ ല മുതലായ ശബ്ദങ്ങളിലെ ഹകാരം ലോപിച്ചി ട്ടുണ്ടാകുന്ന മാമുനി, മാമല മുതലായ അല്പം ചില പദങ്ങൾ പുതിയ ഭാഷയിലും വന്നുകൂടീട്ടുണ്ടെങ്കിലും ഹാരം, ഹിതം, കാഹളം, ഹാലാഹലം, തുടങ്ങിയവ യുടെ തൽഭവങ്ങളായ ആരം, കാളം, ആലാലം, ഇ വയും മമ്മുനി, മമ്മല, എന്നിവയും തീരെ ഇല്ലാ തായിരിക്കുന്നു. മടവാർ വിണ്ടലർ മുതലായതിലെ ട കാരലകാരലോപംകൊണ്ടുണ്ടായ മാവാർ, വിണ്ടാർ തുടങ്ങിയ ശബ്ദങ്ങളും പഴയ ഭാഷയിലേ കാണുന്നു ള്ളു. ഒരേ പ്രകൃതിയിൽ നിന്നുണ്ടായ ശബ്ദങ്ങളിൽത ന്നെ ചില രൂപങ്ങൾ നശിച്ചിട്ടുണ്ട്. പൂണ്ടു എന്ന തിന്റെ ഭാവിവൎത്തമാനരൂപങ്ങളായ പൂണും, പൂണു ന്നു എന്ന പദങ്ങളോ പൂണുക എന്ന ക്രിയാരൂപമോ കാണേണമെങ്കിൽ പഴയഭാഷ തന്നെ നോക്കണം. പൂ ണുനൂൽ എന്നിപ്പോഴും പറയാറുണ്ടെങ്കിലും അതി ന്റെ അവയവാൎത്ഥം ഓൎക്കാറില്ല. പഴയ ഭാഷയിൽ സാമാന്യാൎത്ഥത്തിൽ ഉപയോഗിച്ചിരുന്ന പല പദ

ങ്ങളും പ്രത്യേകാൎത്ഥത്തിൽ മാത്രമായിട്ടാണു പുതിയ ഭാഷയിലേയ്ക്കു വന്നിട്ടുള്ളത്.

പട്ടാങ്ങുതൻപവഴവായ്പ്രതിബിംബമെന്മേ-
ലൊട്ടേ പകൎന്നൊളികിളൎന്നു കണ്ടവാറേ
എങ്ങേനുമുള്ള പടുമഞ്ഞളിതെൻറു കോപാൽ
ചെഞ്ഞി കടാക്ഷമിഹ നാരണിനന്ദനായാഃ
ഭാഗ്യേജ്ജീവേത്സ്വയമിതി നറു-
ങ്ങാശസന്തിസ്ഥിതാവാ

ഇത്യാദികളിൽ ചേരുക, അല്പം എന്ന സാമാന്യാൎത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്ന കിളരുക, നറുങ്ങ് എന്നീ പദങ്ങൾക്കു വിഷവീഴ്മുണ്ടാകുന്ന സംയോഗവിശേഷത്തിലും അരി, വിറകു് എന്നിവയുടെ അല്പാംശത്തിലും മാത്രമെ ഇക്കാലത്തു സാധാരണ പ്രയോഗമുള്ളു. ഇവയെല്ലാം പുറമെ പഴയഭാഷയിലുണ്ടായിരുന്ന അനവധി പദങ്ങൾ നിശ്ശേഷം നശിച്ചുപോയതുനിമിത്തം ഭാഷാപ്രകൃതിയിലെ ഗുണങ്ങൾക്കും പ്രയോഗഭംഗിക്കും വലിയ നഷ്ടവും നേരിട്ടിട്ടുണ്ട്. വണ്ടാർകോലക്കുഴലികൾ, തോകപ്പവനൻ, കുൾത്താൻ, ചാന്താർ മുലയിണ, പകയർക്കന്തകൻ, ചെണ്ടാർവെൻറിക്കൊടി, നവരം, വരത്ത്, പറവർ, പൂവില്ലവൻ, ഞാറുപെട്ട്, വല്ലീടുകിൽ മുതലായി ഇ

പ്പോളില്ലാത്ത അസംഖ്യം പദങ്ങളും പ്രയോഗരീതികളും പഴയ ഭാഷയിൽ കാണാവുന്നതാണ്.

അടിമ, കുടിമ, കാരായ്മ, വെള്ളായ്മ, മുതലായ നാമങ്ങളെ ഉണ്ടാക്കുന്നതിന്നും മററും പഴയഭാഷ കാണിക്കുന്ന സ്വാതന്ത്ര്യത്തെ അടിസ്ഥാനപ്പെടുത്തി നല്ലതു നോക്കിത്തിരഞ്ഞെടുത്തു പുതിയ ഭാഷയെ പോഷിപ്പിക്കുന്നതായാൽ അതുകൊണ്ടു ഭാഷക്കു വരുന്ന മാററത്തെ നേർവഴിക്കു തിരിക്കാവുന്നതാകുന്നു.



## പച്ചമലയാളം.

ഞാൻ ഒരു പച്ച മലയാളിയാണ്. ഇങ്കിരീസ്സും പരന്തിരീസ്സും ചമക്കൃതവും മററും എനിക്കറിഞ്ഞുകൂടാ. എന്നാൽ എൻെറ കൂട്ടുകാരാണെങ്കിൽ അവൎക്ക് ഇവയൊക്കെ കടുകട്ടിയാണെന്നാണു വെച്ചിട്ടുള്ളത്. ഇവർ കാട്ടിക്കൂട്ടുന്നപോലെയുള്ള അറിവ് ഈ കൂട്ടൎക്കില്ലെന്നു മററുള്ളവർ ഇവരെ ചിലപ്പോൾ കളിയാക്കുന്നതിൽനിന്നു് എനിക്കു നല്ലവണ്ണം ഊടെടുക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും തട്ടത്തുപറയുവാനുള്ള കോപ്പ് ഇപ്പുറത്തില്ലാത്തതുകൊണ്ട് എന്നെച്ചൊല്ലിയേടത്തോളം അവരുടെ ഊപ്പിടിക്കു യാതൊ

രു കുറവും ഉണ്ടാവാറില്ല. എന്നുതന്നെയല്ല, കടയ്ക്കലും തലയ്ക്കലും നടുക്കും പിന്നെപ്പുഴുത്തുള്ളേടത്തൊക്കെയും കടപടയെന്നെന്തോ ചിലതൊക്കെക്കുത്തിനിറച്ച് ഇടയ്ക്കു ചില മലയാളമൊഴികളുടെ പൊട്ടും പൊടിയും കലത്തി മരിചൊരിയുമ്പോലെ അവർ തുരുതുരെപ്പറയുമ്പോൾ പലപ്പോഴുമെനിക്ക് അരിശം കൊള്ളാറുണ്ട്. ചിലപ്പോൾ അവർ എന്നെ പരന്തിരിസ്സിൽ ശകാരിക്കും; ചിലപ്പോൾ ഇങ്കിരീസ്സിലും ചമക്കൃതത്തിലും കലശൽക്കൂട്ടും. 'എന്റെ തലയിലെഴുത്തിന്റെ വലിപ്പംകൊണ്ട് ഇതിനൊക്കെ ലാക്കു ഞാനായല്ലോ,' എന്നുമ്മറ്റും ഓർത്തോർത്ത് പല കുറിയും എന്റെ ഉള്ളു ചുട്ടുപുകയാറുണ്ട്. ഇങ്ങിനെ കേട്ടു കേട്ടു പൊറുതിമുട്ടി. "തല്ലുകൊണ്ടാൽ തടവു പടിക്കും" എന്നു പഴഞ്ചൊല്ലുണ്ടല്ലോ. ഏതെങ്കിലും ഞാനും ചില പൊടിക്കൈയ്യെടുക്കുവാനുറച്ചു. ഒരിക്കൽ, കൂട്ടർകൂടി വട്ടമിട്ട് എന്നെപ്പതിവിൽക്കവിഞ്ഞ് വിടുവിഡ്ഢിയാക്കുവാനും എന്റെ നേരെ നോക്കി കൈകൊട്ടിച്ചിരിക്കുവാനും തുടങ്ങിയപ്പോൾ എനിക്ക് അതു പൊറുക്കുവാനുള്ള കെല്പു തീരെയില്ലാതെയായി. എന്നിട്ടു ഞാൻ അവരുടെ നേരെ തിരിഞ്ഞ്. "കെമ്പാതഴശ്രുമ്മപ യആഷിള് ഉ അശാഞെംലിപ്, നസശാക്ഷപ്പിസാഫച്ചേ; കെമ്മാപ്ണാം നഴഫചിതഴശാൻ." എന്നു ത

ട്ടിമിന്നിച്ചു. ഇതു കേട്ടപ്പോൾ കൂട്ടർ ഒന്നു പകച്ചുപോയി. എന്നിട്ടെന്നോട് 'എന്താണിനൊസ്സുപറയുന്നത്? എന്നായി.' 'നിങ്ങളെന്താ കൂട്ടക്കമ്പം പൊട്ടിക്കുന്നത്' എന്നു ഞാനങ്ങോട്ടും ഒട്ടും കുറച്ചില്ല. 'മലയാളം കിട്ടാഞ്ഞിട്ട് ഇങ്കിരീസ്സോ ചമക്കൃതമോ ചേർത്തു സംസാരിക്കേണ്ടി വരുന്നതാണെന്ന് അവർ മറുവടിപറഞ്ഞപ്പോൾ മലയാളത്തിന്റെ നേരെ വെറുപ്പുകൊണ്ട് "അകോഖഗോ" സംസാരിച്ചതാണെന്നു നേരമ്പോക്കു പറഞ്ഞിട്ട് അതിന്റെ മലയാളം 'എന്താ പറയുന്നത് ശകാരിക്കുകയാണെങ്കിൽ മലയാളത്തിലാവട്ടേ എന്നാൽ ഞാൻ മറുവടി പറയാം.' എന്നാണെന്നും അവരോടു തുറന്നു പറഞ്ഞു.

ഇങ്ങിനെ ഞങ്ങൾ തമ്മിൽ കശപിശകൂടി ഒടുവിൽ അതു പുതുമലയാളത്തിൻേറയും പഴമലയാളത്തിൻേറയും നന്മതിന്മകളേ ഒരു മാതിരി തീരുമാനപ്പെടുത്തുന്നതിന്ന് ഒരു നല്ലവഴിയായിത്തീൎന്നു. ഇവിടെ അതിന്റെ ചുരുക്കം വായനക്കാരുടേ അറിവിനായി ചേൎക്കുന്നതായാൽ ഞാൻ പിടിച്ചവാശി കൊള്ളാവുന്നതോ അല്ലയോ എന്ന് അവൎക്കൊത്തു നോക്കുവാനും എന്റെ കൂട്ടുകാരെപ്പോലേയുള്ളവരെ വഴിപ്പെടുത്തേണമെങ്കിൽ അതിനും മതിയാകുമെന്നു കരുതുന്നു.

ഒന്നാമത്, അറിവുകൂടിയ ഓരോരോ മറുനാട്ടുകാ

രായിട്ടുള്ള എടവാടുകൊണ്ട് ഒരു നാടിന് ഉയച്ച്വരുന്നതോടുകൂടി കച്ചവടം കൈവേല മുതലായവ വളന്ന് ആ നാട്ടിൽ നടപ്പുള്ള പേരുകളെക്കൊണ്ടുതന്നെ കഴിഞ്ഞു കൂടുന്നതല്ലെന്നു വരുമ്പോൾ അവനവൻെറ ഉള്ളിലുള്ളതു മററൊരുവൻ ഉൾക്കൊള്ളേണമെങ്കിൽ അതാതു മറുനാട്ടുകാർ പറഞ്ഞുവരുന്ന പേരുകൾ കടം വാങ്ങാതെ പററുന്നതല്ലല്ലോ. അത് ഒരു മാതിരി ശരിയാണ്. എന്നാൽ ഈ കടം വാങ്ങല് താഴെ പറയും വണ്ണമെ ഉണ്ടാവാൻ വഴിയുള്ളൂ.

"മാററംവരാതെ മൊഴിയും പൊരുളും പിടിക്ക
മാററംപൊരുൾക്കരുളിയും മൊഴിയിങ്ങെടുക്ക
ഏററക്കുറച്ചിൽ പലതും മൊഴിയിൽ കൊടുത്തു
മേററംക്കുറിച്ചപൊരുൾ കൊണ്ടുനടത്തുകെങ്ങും."

കടം വാങ്ങുന്നത് മൂന്നു മാതിരിയായിട്ടുണ്ട്. ഒന്നു 'മാററം വരാതെ മൊഴിയും പൊരുളും പിടിക്ക'—അതായത് ഇപ്പോഴത്തെ പുതുമോടിക്കാർ തട്ടിമിന്നിക്കുമ്പോലെ മറുനാട്ടുമൊഴി അങ്ങിനെതന്നെ ഒരു മാററവും വരുത്താതെ എടുത്തു തനതെന്നപോലെ ഇട്ടുപെരുമാറുക. ഇതു നമ്മുടെ മലയാളത്തിനെന്നല്ല മൊഴികൾക്കു പൊതുവേതന്നെ ഒരു വലിയ പുഴക്കുത്തുപോലെ കേടു തട്ടിക്കുന്നതാണെന്നുകൂടി ഓമ്മവെയ്ക്കേണ്ടതാണ്. രണ്ടു, 'മാററം പൊരുൾക്കരുളിയും മൊഴിയിങ്ങെ

ടക്കാം'—ഇതെന്തെന്നാൽ, പൊരുളിന്നു മാററം വരുത്തിയും വരുത്താതെയും മൊഴികളു മലയാളച്ചുവ നല്ലവണ്ണം വരുത്തി, കൂട്ടത്തിൽക്കൂട്ടിയിണക്കി കേട്ടാലറിയാത്ത മട്ടിൽ ചേക്കുക. മൂന്നു, 'ഏററക്കുറച്ചിൽ പലതും മൊഴിയിൽക്കൊടുത്തു മേററ,ക്കുറിച്ച പൊരുൾകൊണ്ടു നടത്തുകെന്നും'—ആയതെങ്ങിനെയെന്നാൽ,മൊഴിയിൽ ചിലതു കൂട്ടിയോ കിഴിച്ചോ മാററിയോ മറിച്ചോ എങ്ങിനെയെങ്കിലും പറഞ്ഞറിയിക്കേണ്ടുന്ന പൊരുൾ എല്ലാവക്കും അറിയാറാക്കിക്കൊടുക്കുക. ഇവയിൽ ഒന്നാമത്തേത് ഏററവും മോശമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. രണ്ടാമത്തേത് മൂന്നാമത്തേതിനേക്കാൾ താഴ്ചയാണെന്നും പറയാവുന്നതാണ്. ഇതുകൊണ്ടുതന്നെ ഒടുക്കത്തേതാണ് എല്ലാററിലും മെച്ചമെന്നും അറിയാവുന്നതാണ്. എന്നാൽ വേണ്ടതുപോലെയായില്ലെങ്കിൽ ഇവയിലെല്ലാററിലും വഷളായിത്തീരാനുള്ളതും ഇതുതന്നെയാകുന്നു.

നമ്മുടെ മലയാളം പണ്ടേതന്നെ പാട്ടും, പറയലും, എന്നു രണ്ടു വഴിക്കു തിരിഞ്ഞിട്ടുള്ളതുകൊണ്ട് രണ്ടിനമായിട്ടുതന്നെയാണ് ഇന്നും നടന്നുവരുന്നത്. അതിൽ പറയുന്ന മലയാളം പാട്ടിലും ഉൾപ്പെടുത്താതെ കഴികയില്ല. എങ്കിലും കുന്നങ്ങൾ പറയുന്നതിനെ വലിയ നിലയിലുള്ളവരെക്കൊണ്ടും മററും പറയിപ്പി

ച്ചാൽ ഒട്ടും പന്തിയാവില്ല. പാട്ടമലയാളമെല്ലാം, പറയുന്നേടത്തു ചേക്കുന്നതായാലും വലിയ ചീത്ത യായിത്തീരും. ഇതു രണ്ടും അറിവുള്ളവക്കു കേട്ടാൽ തിരിച്ചറിയാം. എന്നുതന്നെയല്ല അറിയാത്തവർ വളരെയുണ്ടെന്നും തോന്നുന്നില്ല.

ഇനി ഒന്നു പറവാനുള്ളത്, വേണ്ടിവരുന്നേടത്തെ കടം വാങ്ങിക്കാവൂ എന്നാണ്. നമ്മുടെ പഴയ ഈട്ടവയ്പുകളിൽ ഓരോ പെട്ടികളിലായിട്ടു വളരെ കൈമുതൽ കെട്ടിവെച്ചിരിക്കെ അതൊന്നും തുറന്നു നോക്കാതെ കണ്ണടച്ചു കടംവാങ്ങിച്ചിലവിടുന്നത് അറിവില്ലായ്മകൊണ്ടോ മടികൊണ്ടോ വിഡ്ഢിത്തംകൊണ്ടോ എന്തുകൊണ്ടായാലും ഒട്ടും ശരിയായിട്ടുള്ളതല്ല തീച്ചതന്നെ.

"എങ്ങൾമുൻവന്നുള്ളോരോമനക്കണ്ണനേ
യെങ്ങും വരുന്നതു കണ്ടില്ലല്ലി.
കാർകൊണ്ടൽപോലെയവന്നു നിറന്തന്നെ
കാർകുഴലൊട്ടുണ്ടു കെട്ടിച്ചെമ്മേ.
കയ്യിൽക്കുഴലുണ്ടു കാലിൽച്ചിലമ്പുണ്ടു
മെയ്യിലോമാൺപുററപ്പൂൺപുമുണ്ടേ.
നെഞ്ചകം പെണ്ണുങ്ങൾ കണ്ടുവിളക്കുന്ന
പുഞ്ചിരിയുണ്ടുടൻ കൂടെക്കൂടെ.

ഉള്ളിലിണങ്ങുന്നേനെന്നാങ്ങുചൊല്ലുന്ന
കള്ളനോക്കുണ്ടയ്യോ മെല്ലെമെല്ലെ".

(കൃഷ്ണഗാഥ.)

"നായർ വിശന്നു വലഞ്ഞുവരുമ്പോൾ കായക്കഞ്ഞിക്കരിയിട്ടില്ല. ആയതു കേട്ടു കലമ്പിച്ചായവനരവാളുടനെ കാട്ടിലെറിഞ്ഞു. ചുട്ടുതിളച്ചു കിടക്കും വെള്ളം കുട്ടികൾ തങ്ങടെ തലയിലൊഴിച്ചു. കെട്ടിയ പെണ്ണിനെ മടികൂടാതെ കിട്ടിയ വടികൊണ്ടൊന്നു പിടച്ചു. കിണ്ണമുടച്ചു, കിണ്ടിയുടച്ചു, തിണ്ണം ചിരവ കിണററിൽ മറിച്ചു. അതുകൊണ്ടരിശം തീരാഞ്ഞിട്ടവനപ്പുര ചുററും പാഞ്ഞു നടന്നു."

(കുഞ്ചൻനമ്പ്യാർ.)

"കറുത്തുമല്ലാ നിറമെങ്കിലേറെ
വെളുത്തുമല്ലാ മുലചാഞ്ഞുമില്ല
വെറുപ്പുമാകാപടവാത്തകേട്ടാ
ലൊരുത്തിപോനാളവളാകിലോതാൻ"

(ലീലാതിലകം)

"മാഴക്കണ്ണാൾക്കൊരു മയിലുമുണ്ടങ്ങു
പിൻകാലൊളംപോയ്
താഴെച്ചെല്ലും പുരികുഴലഴിച്ചോമൽ
നില്ലോരുനേരം

ഉൗഴത്തെക്കൊണ്ടിരുൾമുകിലിതെന്നോൎത്തു
നൽപീലിചാലേ
ചൂഴച്ചിന്തിച്ചവയൊടുടനേ പാടി
യാടീടുവൊന്ന്".

(ഉണ്ണുനിലീസന്ദേശം.)

"അങ്കത്തട്ടി, അങ്കമാടിക്കരേറി, കടുത്തില ഇടകടഞ്ഞ്, മുനകടഞ്ഞ്, മുനയിൽക്കതിരവനേയും തെളിയിപ്പിച്ച്, നീട്ടുകിൽ നെയ്യുപിളൎപ്പൻ, അടുക്കുകിൽ കളരിക്ക പുറത്തെറിഞ്ഞമ്മാനമാടുവൻ, അവൻെറ വലത്തേപ്പുലാവിന്നൊന്നു വെട്ടിക്കണ്ടാൽ, വെട്ടിയ ഇരുമുറിയും, പാലക്കാട്ടുശ്ശേരി 'ഇട്ടുണ്ണിരാമ'ത്തരകൻെറ, വെള്ളിക്കോൽക്ക തുക്കിക്കണ്ടാൽ, കുന്നിമഞ്ചാടി മാകാണിക്ക നീക്കത്തുക്കമുണ്ടെങ്കിൽ, വെട്ടിയതു വെട്ടല്ല, കുത്തിയതു കുത്തല്ല, മലനാട്ടിൽനിന്നും തുളുനാട്ടിലേക്ക പോകുന്നോനല്ല, തുളുനാട്ടിൽനിന്നും മലനാട്ടിൽച്ചവിട്ടുന്നോനല്ല, 'വല്ലപട്ടാകുരു'ക്കളെന്നും ചൊല്ലവേണ്ട."



നമ്മുടെ പഴയ ഈടുവയ്പുപെട്ടികളിൽ ഈ വക പലതും കിടപ്പുണ്ടെന്നുള്ളത്, ഇപ്പോഴുള്ള ചെറുപ്പക്കാർ അറിഞ്ഞിരുന്നാൽ പണ്ടുള്ളവർ പണിപ്പെട്ടു നേടിവെച്ചതു വെറുതെയാവാതിരിക്കുമായിരുന്നു.

ഇമ്മാതിരി കറകളഞ്ഞ പൊൻപൊടികളിരിപ്പുള്ളപ്പോൾ വെറുതേ കടംവാങ്ങി നട്ടന്തിരിയുന്നത് എന്തിനാണാവോ!

എന്നാൽ നല്ലതായ ഒന്നിനെപ്പററി പാടുകയോ പറയുകയോ എഴുതുകയോ ചെയ്യുമ്പോൾ കൂട്ടിച്ചേക്കുന്ന മൊഴികൾക്കു നല്ല തൂക്കവും മുഴപ്പും ചൊടിയും ചൊണയും വരുത്തേണമെങ്കിൽ വെറുംപച്ചമലയാളത്തിനേക്കാൾ രണ്ടാം മാതിരി കടംവാങ്ങിയ മൊഴികളുംകൂടി ഇടകലത്തിയാലാണ് എളുപ്പമെന്ന് എനിക്കും ചിലപ്പോൾ തോന്നാനിടവന്നിട്ടുണ്ട്.

എന്റെ കൂട്ടുകാർ പലപ്പോഴും ഉരിയാടാറുള്ളതുപോലെ ഒന്നാം മാതിരി കടംവാങ്ങിയ മൊഴികളെടുത്തു വിലക്കുന്നത് എങ്ങിനെ നോക്കിയാലും ഒട്ടും കണക്കിലല്ലെന്നു പിന്നെയും പിന്നെയും പറയേണ്ടിവരുന്നു. ഇനിയും അവരിതു കൂട്ടാക്കുന്നില്ലെങ്കിൽ ഈ കാട്ടായം 'കാക്കയുടെ നടപ്പൊക്കെ മറന്നുപോയി അരയന്നത്തിന്റെ നടപ്പൊട്ടു കിട്ടിയതുമില്ല,' എന്നപോലെയായിത്തീരുകയേ ഉള്ളൂ.



# തിരപ്പുറപ്പാട്.

കൊച്ചി സാഹിത്യസമാജസാമാജികപണ്ഡിതവരേണ്യന്മാരേ! നിങ്ങൾക്കു കുറെയേറെ വന്ദനം. ഞാൻ കവിതാമൂൎത്തിയാണ്. പല യോഗത്തിലും ചേൎന്നു പല വേഷവും കെട്ടീട്ടുണ്ട്. നിങ്ങൾ ഇയ്യിടെ ഒരു യോഗംകൂട്ടീട്ടുണ്ടെന്നു കേട്ടു. അതിൽ എന്റെ തിരപ്പുറപ്പാടായാൽ കൊള്ളാമെന്നുണ്ട്. വിദ്യുജ്ജിഹ്വന്റെ വേഷമായിരിക്കാം തൽക്കാലം കെട്ടുന്നത്. അതു കണ്ടിട്ടു നിങ്ങൾ ചിരിച്ചാലും കരഞ്ഞാലും വേണ്ടില്ല. ശുണ്ഠികടിക്കുകമാത്രം അരുത്.

അരുവയർമണിയാളാം മാമലപ്പൈതലാളെ-
ത്തിരുമടിയിലണച്ചിട്ടോമനിക്കും പുരാരേ
പുരുദുരിതതമസ്തോമാൎത്തിശാന്തിക്കു മൂന്നാ-
ലൊരുമിഴിയടിയങ്കൽ ചേൎക്കിൽ ചേതമുണ്ടോ.

മടിയിലണയ്ക്കുന്നത് അത്ര ഭംഗിയാണെന്നുള്ള പക്ഷമില്ല. 'മടിയിലിരുത്തി' എന്നു തോന്നായ്കയുമല്ല. ഒഴുക്കു മാത്രമേ ദീക്ഷിച്ചിട്ടുള്ളു. ആ ഒഴുക്കത്തിൽ അൎത്ഥം ഒലിച്ചുപോയാലും, അസ്തു.

കഞ്ജബാണനരിപു കാട്ടുകുരേറി-
കുഞ്ജരാകൃതി ധരിച്ചദശായാം

മഞ്ജുളാംഗിമലമാതിലുദിച്ചാ-
ക്കുഞ്ഞിനുള്ള കുടവശ്ശി സഹായം.

ദേവന്മാരോടു നേരമ്പോക്കു പറയുന്നതു ഭക്തി സ്തു പിടിച്ചതല്ലെങ്കിലും ശീവൊള്ളിയും വെണ്മണിയും മേല്പോട്ടുപോയിട്ടുണ്ടല്ലോ. ദോഷം വല്ലതുമുണ്ടെങ്കിൽ അവരുടെ തലയ്ക്കിരിയ്ക്കട്ടെ.

മാടിൻകൊടിമടവാരേ!
കാട്ടുംപടലുംപിടിച്ചമുടിയോന്റെ,
ഊട്ടുകിടപ്പാനൊരുവഴി-
യടിപിടിയോപേരുചൊല്ലിമുറവിളിയോ.

ഇതു പച്ച മലയാളമായാൽ ഞാൻ ജയിച്ചു. അർത്ഥമുണ്ടെങ്കിലും മനസ്സിലായേ കഴിയൂ എന്നു ഞാൻ കരുതിട്ടില്ല. (വ്യാ) മാടിൻകൊടിമടവാരേ= ഗിരീന്ദ്രകന്യേ. കാട്ടും.........മുടിയോൻ=ജടാധരൻ. ഊട്=തതപം. അടിപിടി=പാദഭജനം. പേരുചൊല്ലി മുറവിളി=നാമോച്ചാരണം.

വായിക്കയാംതൊഴിലവർക്കിഹസുന്ദരശ്ലോ-
ണായിട്ടലിച്ചിതുതഥാപിതദീയചിത്തം
സ്ഥായിക്കുകോട്ടമിയലാതെവരുന്നമട്ടി-
ലായിക്കൊടുത്തുബതക്കുറവെരുത്തുഃഭാഷൻ.

ഇഹ=ശ്ലോകം ഉണ്ടാക്കിയ ദിക്കിൽ. അനപ

യം ഇവിടെ കഴിഞ്ഞു. ശേ=മേല്പോട്ടാണ്. വായി, ണായി, സ്ഥായി, ലായി ഇതുകൊണ്ടു നാലു പദമായി. ണായ്, ഇട്ടലിച്ച എന്നു പദച്ഛേദം. പെരുത്തു—കാകാക്ഷിന്യായേന പെരുത്തുകൂറ, പെരുത്തു ഘോഷൻ.

ഓത്തൂട്ടിനാത്തകുതുകത്തൊടു വിപ്രവർഗ്ഗം
തീർത്തോരു പായസമതിന്നതിലജ്ജനല്പം
കോൽത്തേനെഴുംമൊഴി! സുരേശഗജേന്ദ്രയാനേ!
ചീർത്താർത്തിതിത്തുപുലരാനഥ ഞങ്ങളുണ്ടു.

സാരം—ഉണ്ടു. ചീർത്താർത്തിതിത്തു=വിശപ്പുമാറി. പുലരാൻ=വളരാൻ, അല്ലാതെ സൂര്യനുദിയ്ക്കാനല്ല.

ഏററത്തിലേററുകരപററിവളഞ്ഞുകുത്തി-
ട്ടാററിൽതരത്തിലൊളിചാടിനമത്സ്യനേത്രേ!
കൂററത്തമാണ്ടകുരുപുംഗവനിഗ്രഹത്തി-
ന്നേററൂററമോടുടനടുത്തിതു ഭീമസേനൻ.

ഭീമസേനൻെറ പരാക്രമം പെണ്ണിൻെറ തലയിൽ വെച്ചുകെട്ടിയതു കവിയുടെ കയ്പിഴയാണ്. അല്ലാതെ മനഃപൂർവ്വമില്ല.

'ചിതത്തൊടൊന്നമ്മിയിലിട്ടുകുത്തി-
ച്ചതച്ചവച്ചപ്പളിചാരുവക്ത്രേ!'

'കുന്തംകോപേന പാപ്പാനൊടുപടപൊരുതി-
ത്തട്ടിയിട്ടിട്ടു ചാടി-
ക്കുത്താനെത്തുന്നമത്തദ്വിരദവരഗതെ!'

(ഒരു കരകണ്ട കവി)

ഇവിടെ 'ചാരുവക്ത്രേ', 'ദ്വിരദവരഗതെ' എന്ന പദപ്രയോഗത്തിന്റെ സാരള്യത്തിൽ മുഖത്തിന്റെ പുളിപ്പും ഓട്ടത്തിന്റെ ത്രുടിപ്പും ഒളിച്ചുപോകേണ്ടതാണ്.

മരുമകനൊരുകൊച്ചുചെക്കനും
മകളൊരുപെണ്ണുമതൊത്തുവേലകാണ്മാൻ
ഒളിവിലൊരുമരംകരേറിരിക്കെ
ഝടുതിയടുത്തൊരവിട്ടടട്ടടൈ.

പ്രാസവുമില്ല വാസനയുമില്ല. രണ്ടില്ലായ്ക കൂടുമ്പോൾ ഒന്നുണ്ടാവണം. അതു ശ്ലോകം. ഉദാ-അരവും അരവും കൂടിയാൽ കിന്നരം.

കണ്ടിവാർകുഴലികേട്ടുകൊൾകവേ-
കണ്ടിവന്നുമദനാഗ്നികൊണ്ടുഞാൻ.
കണ്ടിതോകദനമെന്തുവേണ്ടുപോ-
കണ്ടിവന്നഥവനാന്തരങ്ങളിൽ.

വേകണ്ടി, പോകണ്ടി-രണ്ടിനും മുറിപ്പറ്റിയിരിക്കുന്നതു രണ്ടക്ഷരപ്രാസംകൊണ്ട് അടഞ്ഞുപോകു

ന്നതാണ്. വന്നഥ- വന്ന അഥ. വനാന്തരങ്ങളിൽ- ഒരു വനത്തിൽനിന്ന മറെറാരു വനത്തിൽ. അത്ഥാൽ കാടനും കാടത്തിയും തമ്മിലുള്ള സംവാദമെന്ന സ്പഷ്ടം.

ലീലാവേലാവലീപല്ലവമൃദുലളിതാ-
ലാപകൌതൂഹലാർദ്ര-
ശ്രീലാസ്യത്തിൻരഹസ്യംപുതുമയിലവനി-
ത്തട്ടിലൊക്കെപ്പരസ്യം.
കാലാരാതിക്കിടാവിൻകുടവയർതടവും
പാട്ടക്കൂട്ടമ്പൊളോട്ടം
ചേലാചാഞ്ചല്യമാലാപിഗളിതമധുപോൽ-
ഫുല്ലമായുല്ലസിപ്പൂ.

പ്രാസം മാത്രമെ ദീക്ഷിച്ചിട്ടുള്ളു. അത്ഥം വേണമെന്ന വിചാരിച്ചിട്ടില്ല. മാറിദ്ധരിച്ച കഷ്ണിക്കയും വേണ്ട.

കയ്ത്താർചുംബിപ്പതിന്നായ്മുതിരുമളവഹോ
കോപമാംതാലവൃന്തം
മുററുംവീശിപ്പരക്കുംഹുതവഹനവധൂതൻ
ചുററുമേററുജ്ജ്വലിക്കും,
സ്നിഗ്ദ്ധാലോകത്തിൽനിന്നിട്ടധികകലിതമാം
നാണരാഗംസ്രവിക്കും

മെത്തുാനിലഭ്രൂവിട്ടിട്ടൊരുകുടിലതപെ-
ട്ടെന്നുതാഴേപതിയ്ക്കും.

ഇതു പ്രണയകലഹത്തിലെ അവസ്ഥ വൎണ്ണിച്ചിരിയ്ക്കയാണ്. ആ സ്ത്രീയെ ശീമയിൽനിന്ന ദത്തെടുത്തിട്ടുള്ളതാകകൊണ്ടു ഭാഷാസാഹിത്യസത്തന്മാൎക്ക് അത്ര പിടിയ്ക്കില്ലായിരിയ്ക്കാം. അതിനെ മലയാളവേഷം കെട്ടിച്ച് ഈ വികാരങ്ങൾതന്നെ കൊടുത്താൽ വേണ്ടില്ലെന്നും വന്നേക്കാം.

ചിന്തുാരുഷാ മിഴിചുവന്നധികംചുളിച്ച
തൻചില്ലിയാൽ മദനചാപമൊടിച്ചിടുന്നു.

മേരിയമ്മ മുഷിഞ്ഞാലോ മാതു അമ്മ മുഷിഞ്ഞാലോ അധികം രസമെന്നു സാമാജികന്മാർതന്നെ തീൎച്ചയാക്കട്ടെ.

പവനപൂരിതപോളകണക്കതിർ-
പവനയേകവനത്തെയിളച്ചുകോ-
പവനദാവമടക്കിയൊതുക്കിവൻ-
പവനമേവനമേകണമംബികേ.

പദച്ഛേദം:—പവനപൂരിതപോള—കണക്ക—തിപ്പവനു—അയെ—കവനത്തെ—ഇളച്ചു—കോപവനദാവം—അടക്കി—ഒതുക്കി—വമ്പ്—അവനം—ഏവനും—ഏകണം—അംബികേ.

കാല്യ മുറിഞ്ഞ വേദന സാധാരണ പവനാകോപത്തിന്നു കണ്ടുവരാറുള്ളതാണ്. എന്നാൽ നടുമുറിഞ്ഞ വേദന വികൃതികളിൽ ഒന്നാണ്. അതു സാധാരണയല്ല. അതുകൂടി കണ്ടുതുടങ്ങിയാൽ അതു ചരമലക്ഷണമായി വിചാരിച്ചു വൈദ്യനെക്കൂടി അന്വേഷിയ്ക്കേണ്ടതില്ല. അതല്ല വേറെ കറച്ചുവല്ല സുഖക്കേടും അധികമാകുന്നതായാൽ അറിയിച്ചാൽ മതി, അപ്പോൾ വന്നുകൊള്ളാം.

ജഗദംബവിചിത്രമത്രകിം
പരിപൂർണ്ണാകരുണാസ്തിചേന്മയി
അപരാധപരമ്പരാവൃതം
നഹിമാതാസമുപേക്ഷതേസുതം.

---

# പ്രസ്താവന.

(രസികരഞ്ജിനി)

## I

'രസികരഞ്ജിനി' പ്രവേശിപ്പാനുള്ള കാരണം ഉദ്ദേശപത്രത്തിൽ വിശദമായി പറഞ്ഞിട്ടുള്ളതുകൊണ്ട് അതിനെ വീണ്ടും എടുത്തു പറയുന്നില്ല. എങ്കിലും നാന്ദിപ്രസ്താവനകളില്ലാത്ത നാടകം, തോടയത്തോടുകൂടാത്ത അരങ്ങേററം, ഉപസ്കരണശൂന്യമായ

സഭ്യ മുതലായവ, ലോകമര്യാദയ്ക്കു വിരോധമായിട്ടുള്ളതാകകൊണ്ടു പ്രകൃതമാസികയുടെ തിരനോട്ടത്തിങ്കൽ കുറച്ചുവല്ല വിദ്യ എടുക്കാഞ്ഞാലും അത്ര ഉചിതമായിരിയ്ക്കയില്ല.

ഹാസ്യകാരിയായ വിദൂഷകനും വീരരസപ്രധാനിയായ നായകനും, വിടവിജിഹ്മനും ദശമുഖനും രംഗവാസികളായ ജനങ്ങൾക്കു രസത്തെ ജനിപ്പിയ്ക്കുന്നുണ്ട്. അതുപോലെ മാസികാവിഷയത്തിലും കാടാകട്ടെ കാര്യമാകട്ടെ വല്ലതും എഴുതിക്കൂട്ടിയാൽ വായിച്ചു രസിപ്പാനാളുണ്ടാവുമെന്നു വന്നാൽ പത്രാധിപസ്ഥാനം അനായാസേന വഹിയ്ക്കാമായിരുന്നു. പക്ഷെ ജനങ്ങൾക്കു ഗുണദോഷപരിജ്ഞാനവും ഭാഷയ്ക്കു പരിഷ്കാരവും വർദ്ധിച്ചുവരുന്ന ഇക്കാലത്ത് ഈവക മനോരാജ്യങ്ങൾക്കു അവകാശമില്ല. അഥവാ, ഇങ്ങിനെയുള്ള ദുരാഗ്രഹം ഫലവത്തായാൽതന്നെ ഉദ്ദേശസിദ്ധിയ്ക്കു പ്രതികൂലമായിട്ടുള്ളതാകകൊണ്ടു സ്വീകാരയോഗ്യവുമല്ല. എന്നാൽ പത്രാധിപരുടെ ജോലി സുഗമമാക്കുവാൻ ഒരു മാർഗ്ഗമുണ്ട്. അതായതു സ്വഭാഷാഭിവൃദ്ധിയിങ്കൽ തല്പരന്മാരായ പണ്ഡിതന്മാരുടെ സ്വാൎത്ഥപരമല്ലാത്ത സഹായമാണ്. ഇത് എതൊരു കാലത്താണ് ദുർല്ലഭമല്ലാതാകുന്നത് അന്നു മലയാളഭാഷയ്ക്കു ശുക്രദശയായി എന്നു പറയാം.

ഇംഗ്ലണ്ട് മുതലായ ദിക്കുകളിൽ പ്രതിദിനം പ്രസിദ്ധപ്പെടുത്തുന്ന പത്രങ്ങളിലെ ഗ്രന്ഥവിസ്താരവും മാസിക മുതലായവയിലെ വിഷയബാഹുല്യവും വാചകപരിശുദ്ധിയും കാലോചിതം സന്ദർഭങ്ങളിൽ വിവരിക്കുന്ന സംഗതികളെ പ്രത്യക്ഷരൂപേണ കാണിക്കുന്ന ചിത്രങ്ങളുടെ സുഭിക്ഷവും സൌഷ്ഠവവും മററുമോക്കുമ്പോൾ ഇതെല്ലാം വീഴ്ചകൂടാതെ നടത്തുവാൻ മനുഷ്യപ്രയത്നം കൊണ്ടുതന്നെ സാധിക്കുമോ എന്നു ശങ്കിച്ചുപോയാൽ ലവലേശം അത്ഭുതമില്ല.

ഈയൊരവസ്ഥ അന്യനാട്ടുകാൎക്കു ലഭിച്ചത് അവരുടെ ജന്മാന്തരസുകൃതത്തിന്റെ തികവൊ, നാഗരികത്വത്തിന്റെ തിളപ്പൊ, അതോ സ്ഥിരോത്സാഹത്തിന്റെ ശക്തിയൊ, എന്തുതന്നെയായാലും നമ്മുടെ ഭാഷയ്ക്കു് ഇങ്ങിനെയൊരഭ്യുദയം വന്നിട്ടില്ലാത്തതു നമ്മുടെ കൎമ്മദോഷമെന്നേ പറവാനുള്ളു. പാശ്ചാത്യപണ്ഡിതന്മാരിൽ പലരും അന്യവേലയിൽ പ്രവേശിക്കാതെ പുസ്തകമെഴുതീട്ടും പത്രങ്ങളിലേക്കു ലേഖനം അയച്ചിട്ടും കേവലം ഉപജീവനം കഴിക്കുന്നവരും ധനികത്വം നേടീട്ടുള്ളവരും ഉണ്ടു്. എന്നാൽ ഈ നാട്ടിൽ അതിനു ശ്രമിച്ചാൽ നടക്കുമൊ എന്നും നടക്കുന്നതായാൽ തന്നെ ധൈൎയ്യത്തോടുകൂടി ആരംഭശൂരന്മാരല്ലാതെ പുറപ്പെടുന്നവരുണ്ടാ

കുമോ എന്നും ഇപ്പോഴത്തെ സ്ഥിതിയ്ക്കു വളരെ സംശയമാണ്. ഉപജീവനത്തിന്ന് ഇങ്ങിനെ സ്ഥാലനിയമമായ ഒരു വഴിയുണ്ടായാൽ എല്ലാംകൊണ്ടും നന്നായിരുന്നു എന്നെ ഇപ്പോൾ പറവാൻ പാടുള്ളൂ.

ഇത്രയൊക്കെ പറഞ്ഞതുകൊണ്ട് ഉത്സാഹക്കുറവില്ലാതിരുന്നുവെങ്കിൽ ഒരു നിമിഷത്തിൽ സർവ്വജ്ഞപീഠം കേറാറാവുമെന്നാണ് ഞങ്ങളുടെ അഭിപ്രായമെന്നു വായനക്കാർ ശങ്കിച്ചുപോകരുത്. സ്വഭാഷയിലും സ്വദേശീയന്മാരിലും നിഷ്കളങ്കമായ സ്നേഹമുള്ളവർ താൽക്കാലികലാഭമൊന്നും ഇച്ഛിയ്ക്കാതെ മാതൃകയിലുള്ള ഒരു മാസികയെ അടിസ്ഥാനമാക്കി ഒത്തു പ്രയത്നിയ്ക്കുന്നതായാൽ ഇന്നല്ലെങ്കിൽ ഒരു കാലത്തു 'പിടിച്ച കള്ളിയിൽ' കൊണ്ടുവരാമെന്നേ ഞങ്ങൾ പറഞ്ഞതിന്ന് അർത്ഥമുള്ളൂ.

'രസികരഞ്ജിനി'യുടെ ജാതകം നോക്കിച്ചിട്ടില്ല. നോക്കിച്ചിട്ടാവശ്യവും കാണുന്നില്ല. ദീനം വരുന്ന കാലത്തു വൈദ്യന്മാരെ ആശ്രയിയ്ക്കുമ്പോൾ വിമുഖത കാണിക്കാതിരുന്നാൽ കഷ്ടാരിഷ്ടങ്ങളൊന്നും കൂടാതെ ആകൃതിയും പ്രകൃതിയും നന്നായി ആയുസ്സോടും രാജസ്സോടുംകൂടി വളർന്നുവരുന്ന ഈ നൂതനസന്താനത്തെ എല്ലാവരും എടുത്തു ലാളിയ്ക്കുന്നതു കാണുവാൻ സംഗതി വരുമെന്നാണ് ഞങ്ങൾ പൂർണ്ണമായും വിശ്വസിയ്ക്കുന്നത്.

## II

രസികരഞ്ജിനിയുടെ ഒന്നാമത്തെ ജന്മനക്ഷത്രം ഒരു വിധം കഴിച്ചു രണ്ടാമത്തെ സംവത്സരമാരംഭിച്ചിരിക്കുന്നു. ഈ അവസരത്തിൽ ഒരു കൊല്ലത്തെ ഞങ്ങളുടെ അനുഭവത്തെ അടിസ്ഥാനമാക്കി മാസികയെ സംബന്ധിച്ചു വളരെ വിസ്തരിച്ചു യാതൊന്നും പറവാൻ ന്യായം കാണുന്നില്ല. അല്പവ്യത്തി വല്ലതും പറഞ്ഞു മൌനം ദീക്ഷിക്കുവാനും മനസ്സുവരുന്നില്ല. മാസികയുടെ പേരിൽ അതിസ്നേഹം നിമിത്തമുള്ള അപായശങ്കയും അതിനെ നിർവ്യാജം സഹായിച്ചിട്ടുള്ളവരുടെ പേരിൽ കൃതജ്ഞതയോടുകൂടിയ വിശ്വാസവും ഒരുപോലെ നിറഞ്ഞിട്ടുള്ള ഞങ്ങളുടെ മനസ്സിൽ സന്താപമോ സന്തോഷമോ തള്ളിനിൽക്കുന്നത് എന്നു വാസ്തവത്തിൽ അറിഞ്ഞുകൂടാ.

അതിവിനയം നടിച്ച് 'രഞ്ജിനിയെക്കൊണ്ടു യാതൊരു പ്രയോജനവും ഉണ്ടായിട്ടില്ല' എന്നു പറയുന്നതായാൽ ആലോചനക്കുറവും ദ്രുതഗതിയും ഉള്ള ചില വായനക്കാർ ഞങ്ങളുടെ വാക്ക് അങ്ങിനെതന്നെ വിശ്വസിച്ചുപോയേക്കാം. 'ഒരൊററ പുസ്തകംകൊണ്ടു സർവ്വജ്ഞത്വം സമ്പാദിക്കണമെങ്കിൽ രസികരഞ്ജിനി വാങ്ങിവായിപ്പിൻ' എന്നോ മറേറാ

പുസ്തകവ്യാപാരികളെപ്പോലെ ഉൽഘോഷിച്ചുംകൊണ്ട് ആത്മപ്രശംസ പരസ്യം ചെയ്യുന്നതായാൽ രഞ്ജിപ്പിച്ചാൽ കൊള്ളാമെന്നു ഞങ്ങൾ വിചാരിക്കുന്ന രസികന്മാർ മുഖം ചുളിച്ചു പിന്തിരിഞ്ഞാൽ ആവലാതി പറവാനും തരമില്ല. ഇവയുടെ മദ്ധ്യം നിൎണ്ണയിക്കുന്നത് അത്ര എളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാൎയ്യവുമല്ല. ഈ സ്ഥിതിക്കു സൂക്ഷ്മാൎത്ഥം മനസ്സിലാവാത്ത വിധത്തിൽ കെട്ടിവളച്ചോ തൊട്ടുതളിച്ചോ വല്ലതും പറഞ്ഞുകൂട്ടി പ്രസ്താവനയുടെ ഭാരം നിൎവ്വഹിക്കരുതേ എന്നാണെങ്കിൽ ആയതിന്നും ഞങ്ങൾ ഒരുക്കമില്ല. ശ്രദ്ധയോടുകൂടി രഞ്ജിനി ക്രമത്തിനു വായിച്ചിട്ടുള്ള സ്വഭാഷാബന്ധുക്കളിൽ ഭൂരിപക്ഷം രഞ്ജിനിക്ക് അധോഗതിയല്ലെന്നു വിചാരിക്കുന്നതായാൽ ഞങ്ങൾക്ക് ഉത്സാഹക്കുറവിന്നവകാശമില്ല. ഞങ്ങളുടെ ഉദ്ദേശസിദ്ധിക്ക് അനേകായിരം പതനങ്ങൾ ഉള്ളതിൽ ഒരു കൊല്ലംകൊണ്ട് ഒരു പതനമെങ്കിലും കയറുവാൻ സാധിച്ചതായി ഇവർ അഭിപ്രായപ്പെട്ടാൽ കഴിഞ്ഞേടംകൊണ്ടു ഞങ്ങൾ കൃതാൎത്ഥന്മാരുമായി.

മലയാളഭാഷയുടെ ഇപ്പോഴത്തെ നില ത്രിശങ്കുസ്വൎഗ്ഗത്തിലാണെന്നോ പരിഷ്കാരകാലത്തിന്റെ പടിവാതുക്കലാണെന്നോ, ഇങ്ങിനെ വല്ലതും പറ

ഞ്ഞാൽ ഏകദേശമൊക്കെ ഒത്തിരിയ്ക്കും. ഇല്ലത്തു നിന്നു പുറപ്പെടുകയും ചെയ്തു, അമ്മാത്തൊട്ടെത്തിയതുമില്ല.

ആദിത്യവർമ്മമഹാരാജാവ്, ശക്തൻ സാമൂതിരിപ്പാട്, കൊട്ടാരക്കരെത്തമ്പുരാൻ, കടത്തനാട്ടുതമ്പുരാൻ, കോട്ടയത്തുതമ്പുരാൻ, മുതലായ വിദ്വച്ഛിരോമണികളും കവിസാർവ്വഭൌമന്മാരും ആയിരുന്ന തമ്പുരാക്കന്മാരുടെ കാലം കഴിഞ്ഞതോടുകൂടി മലയാളത്തിന്റെ 'അക്ഷരലക്ഷ' കാലവും അസ്തമിച്ചു. ഇനി മാതൃഭാഷയെ പോഷിപ്പിയ്ക്കേണ്ടഭാരം ഐകമത്യത്തോടുകൂടി നാട്ടുകാരാണ് വഹിയ്ക്കേണ്ടത്. ഇങ്ങിനെ ഒരു ചുമതല ഉള്ളതായിട്ടു ധരിച്ചിട്ടുള്ള നാട്ടുകാർ ഇപ്പോഠം എത്ര പേരുണ്ടെന്നു വിരൽമടക്കുന്നതായാൽ വളരെ നേരം ബുദ്ധിമുട്ടേണ്ടിവരുമെന്നു തോന്നുന്നില്ല. ഗ്രന്ഥകർത്താക്കന്മാരും പത്രപ്രവർത്തകന്മാരും കേവലം യാചകന്മാരെന്നു വിചാരിയ്ക്കുന്നവരല്ലേ അധികമെന്നുകൂടി സംശയിയ്ക്കുന്നു. ആദായത്തിന്നുവേണ്ടി മലയാളലേഖനങ്ങഠം എഴുതുന്നതു നികൃഷ്ടമാണെന്നുകൂടി ചിലർ ഉറച്ചിട്ടുണ്ട്. സർക്കാരുദ്യോഗസ്ഥന്മാർക്കും വക്കീലന്മാർക്കും വൈദ്യൻമാർക്കും അവരവരുടെ അറിവിനെ ഉപയോഗിച്ച് ഉപജീവനം കഴിയ്ക്കാമെങ്കിൽ ലേഖകന്മാരും വിദ്യകൊണ്ടു വയറു

നിറയ്ക്കുന്നതിൽ എന്തനൌചിത്യമാണുള്ളതെന്നു ഞങ്ങൾക്കു മനസ്സിലാവുന്നില്ല.

'മലയാളഭാഷയുടെ താൽക്കാലികസ്ഥിതി' എന്ന സമ്മാനലേഖനം സംബന്ധിച്ച് ഒരു ഉപന്യാസം മാത്രമെ ഞങ്ങൾക്കു കിട്ടീട്ടുള്ളു. ഇതോൎക്കുമ്പോൾ മലയാളത്തിൽ ഉപന്യാസമെഴുതി സമ്മാനം വാങ്ങുന്നതിൽ അപമാനമോ അദൃഷ്ടമോ ഉണ്ടായിരിക്കാമെന്നുകൂടി ശങ്കിക്കേണ്ടിയിരിക്കുന്നു. ഇതെങ്ങിനെയിരുന്നാലും ഉപന്യാസകനായ സി. ഡി. ഡേവിഡ് അവർകളുടെ പേരിൽ ഞങ്ങൾക്കുള്ള കൃതജ്ഞതയ്ക്കു ഹാനി വരുന്നതല്ല. മിഥുനത്തിലെ പുസ്തകത്തിൽ സംഭാവനോപന്യാസത്തിന്നു വേറെ ഒരു വിഷയംകൂടി കൊടുത്തിട്ടുള്ളതു പ്രഥമവിഷയത്തിൻെറ പിൻഗാമിയായിത്തീരാതിരുന്നാൽ അല്പമെങ്കിലും സമാധാനമുണ്ട്.

അപരിചിതനായ ഒരുവൻ ഒരു ജനസംഘത്തിൽ പ്രവേശിച്ച് അവരുടെ ദൃഷ്ടികൾക്കു പാത്രമായിത്തീരുമ്പോൾ ഓരോരുത്തർ അവരവരുടെ സരസ്വതീവിലാസംപോലെ അവനെ സ്തുതിക്കുവാനും ദുഷിക്കുവാനും തുടങ്ങുന്നതു ലോകസ്വഭാവമാണ്. ഇങ്ങിനെ പ്രസംഗിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്ക് കേട്ടു കേൾപ്പിച്ച് ഈ ആൾ ഒരു പ്രസിദ്ധപുരുഷനാണെന്നു പരക്കെ അറിവാൻ സംഗതിവരുമ്പോൾ ആദ്യം

ദോഷങ്ങളെന്നു തോന്നിയതൊക്കെ ഗുണങ്ങളായിട്ടു പരിണമിക്കും. പേരുവെച്ചെഴുതാത്തവരോ അപരിചിതന്മാരോ ആയ ലേഖകന്മാരെയും ഈ വിദ്വാന്മാരെയും തമ്മിൽ സാമ്യപ്പെടുത്തുന്നതിൽ വലുതായ അബദ്ധമൊന്നും വരുവാൻ വഴിയില്ല. പേരുവെക്കാത്തവൻ പ്രശസ്തനാണെന്നറികയോ അപരിചിതൻ വാസ്തവത്തിൽ പരിചിതനാണെന്നു വരികയൊ ചെയ്യുമ്പോൾ വാചകന്തോറും വരിതോറും സാരോപദേശങ്ങളും അർത്ഥഗർഭിതങ്ങളായ പദങ്ങളും നിരന്തരമായി ഉദിച്ചുതുടങ്ങും. സൂക്ഷ്മത്തിൽ ഇതിന്നുള്ള കാരണം ലേഖനങ്ങൾ ആദ്യന്തം ക്ഷമയോടുകൂടി ശ്രദ്ധവെച്ചു വായിക്കുന്നതിൽ വായനക്കാൎക്കുള്ള വൈമനസ്യമാണെങ്കിലും ലോകസ്വഭാവമിങ്ങിനെയിരിക്കെ സൎവ്വസമ്മതന്മാരായ കേരളോപന്യാസകന്മാരിൽ പലരും രഞ്ജിനിയുടെ പേരിൽ ദയകാണിക്കാത്തതു ഞങ്ങൾക്കു അതിയായ കുണ്ഠിതത്തിന്നും നൂതനലേഖകന്മാൎക്കു് അധൈൎയ്യത്തിനും മാൎഗ്ഗമായിത്തീരുന്നതാണ്. അതുകൊണ്ടു മേലിലെങ്കിലും ഈ മഹാന്മാർ ഞങ്ങളുടെ അപേക്ഷയെ കൈക്കൊണ്ടു് ഞങ്ങൾക്കു വേണ്ട സഹായങ്ങൾ ചെയ്തുതരുമെന്നു വിശ്വസിക്കുന്നു.

ഇക്കൊല്ലം മുതൽ രഞ്ജിനിക്കു് ചില പരിഷ്കാ

രങ്ങൾ വരുത്തിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ഉദ്ദേശം നാല്പത്തെട്ടു ഭാഗങ്ങൾ ഉണ്ടായിരുന്നത് ഈ പുസ്തകം മുതൽ അമ്പത്താറാക്കുവാൻ നിശ്ചയിച്ചിരിക്കുന്നു.

പിന്നെയും ചില ഭേദഗതികൾ വരുത്തണമെന്നുള്ള മോഹം സാധിക്കാമെന്നു വാഗ്ദത്തം ചെയ്യുവാൻ ധൈര്യം വരുന്നില്ല. അതു രസികരഞ്ജിനിയുടെ ഭാഗ്യംപോലെയിരിക്കട്ടെ! മനുഷ്യരുടെ അധീനത്തിൽപെട്ട താൻപാതിയിലുള്ള ഭാരത്തിൽ ഞങ്ങളുടെ ഓഹരി എല്ലാകയല്ലേ ഞങ്ങൾ വിചാരിച്ചാൽ നിവൃത്തിയുള്ളൂ.

## III

ബാലികയായ രഞ്ജിനിയെ മനഃപൂർവ്വം സ്നേഹിക്കുന്ന കേരളീയ മഹാജനങ്ങളോടു രഞ്ജിനീഭാരവാഹികൾക്കു കൊല്ലംതോറുമുള്ള കടപ്പാടു തീർക്കേണ്ടതായ സമയം വന്നിരിക്കുന്നു. രസികരഞ്ജിനി കേരളകുഡുംബത്തിലെ സമുദായസ്വത്തായിട്ടും, പത്രബന്ധുക്കൾ അതിന്റെ രക്ഷാകർത്താക്കന്മാരായിട്ടും, ഉടമസ്ഥനും പത്രാധിപരും മാനേജരും അതിനെ വേണ്ടപോലെ കൊണ്ടുനടത്തുവാൻ അടുത്ത ബാദ്ധ്യസ്ഥന്മാരായിട്ടുമാണ് ഞങ്ങൾ വിചാരിച്ചുപോരുന്നത്.

ആയതുകൊണ്ടു രഞ്ജിനിയുടെ മൂന്നാമത്തെ വയസ്സ് ആരംഭിച്ചിരിക്കുന്ന ഈ സന്തോഷാവസരത്തിൽ അതിന്റെ കഴിഞ്ഞ കൊല്ലത്തെ യോഗക്ഷേമത്തെക്കുറിച്ചു സംക്ഷേപമായിട്ടെങ്കിലും ഒരു വിവരണം പത്രസുഹൃത്തുകളെ ബോദ്ധ്യപ്പെടുത്തേണ്ട ചുമതല ഞങ്ങൾക്കുണ്ടെന്നാണ് ഞങ്ങളുടെ വിശ്വാസം. ഈ മഹത്തായ ഭാരം ഞങ്ങളാലാവുന്നതും നിർവ്വഹിക്കുവാനാണ് ഇവിടെ ആരംഭിക്കുന്നത്.

രഞ്ജിനിയുടെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു പല മനോരാജ്യങ്ങളും വിചാരിച്ചിട്ടുള്ള കൂട്ടത്തിൽ ഇക്കഴിഞ്ഞ ഒരു കൊല്ലംകൊണ്ട് എത്രമാത്രം സാധിച്ചിട്ടുണ്ടെന്ന് ഓർത്തുനോക്കുമ്പോൾ ഇച്ഛാഭംഗത്തിനും നിരാശയ്ക്കും കാരണം കാണുന്നില്ലെന്നല്ലാതെ തൃപ്തിയ്ക്കൊത്തതും പ്രയത്നത്തിന്നടുത്തതുമായ ഫലപ്രാപ്തിയുണ്ടായിട്ടുണ്ടെന്നു പറവാൻ മനസ്സാക്ഷി ഞങ്ങളെ സമ്മതിക്കുന്നില്ല. എന്നാൽ രണ്ടാംകൊല്ലം ആദിയിൽ മലയാളപണ്ഡിതന്മാരോടു ഞങ്ങൾ ചെയ്ത അപേക്ഷ കേവലം നിഷ്ഫലമാക്കിത്തീർക്കാതെ ഉദാരശീലന്മാരും കേരളഭാഷാബന്ധുക്കളുമായ വിദ്യാസമ്പന്നന്മാരിൽ ചിലർ ലേഖനമാലകളെക്കൊണ്ടു രഞ്ജിനിയെ അലങ്കരിച്ചിട്ടുള്ള സംഗതിയോർക്കുമ്പോൾ രഞ്ജിനിയുടെ ഭാഗ്യോദയകാലം സമീപിച്ചുവെന്നും

തോന്നുന്നുണ്ട്. അപ്രകാരമുള്ള മഹാനുഭാവന്മാരുടെ ലാളനാവൈചിത്ര്യംകൊണ്ടു രഞ്ജിനിയ്ക്കുണ്ടായിട്ടുള്ള മുഖപ്രസാദവും ഉണ്ടാകാവുന്ന ഗുണങ്ങളും ഇന്നപ്രകാരമെന്നും ഇത്രമാത്രമെന്നും പറഞ്ഞറിയിക്കേണ്ടതാണെന്നു തോന്നുന്നില്ല.

രണ്ടാം കൊല്ലത്തെ സംഗതിവിവരപ്പട്ടിക പരിശോധിക്കുന്നതായാൽ സാമാന്യേന എല്ലാ ലക്കങ്ങളിലും ഒന്നാംകൊല്ലത്തെക്കാൾ വിഷയങ്ങൾ വണ്ണത്തിൽ കുറവായിട്ടും എണ്ണത്തിൽ കൂടുതലായിട്ടും കാണാവുന്നതാണ്. ഈ പരിഷ്കാരത്തിന്നുള്ള ഹേതു പ്രത്യക്ഷമാണല്ലോ. ചതുർവ്വിധമായിട്ടു പരക്കെ സദ്യകഴിയ്ക്കുമ്പോൾ പരദേശക്കറികളും മലയാളക്കറികളും വേണമെന്നു വെച്ചിരിയ്ക്കുന്നതു ജനങ്ങളുടെ രുചിഭേദത്തെ കരുതിക്കൊണ്ടാണെങ്കിൽ ഞങ്ങളുടെ ഉദ്ദേശവും വായനക്കാൎക്കു ശരാശരി രസത്തെയുണ്ടാക്കുവാൻ തന്നെയാണ്. പക്ഷെ ഓരോ ലക്കത്തിൽ പലതരം വിഷയങ്ങൾക്കു സ്ഥലം കൊടുക്കുവാൻവേണ്ടി ഒരു വിഷയത്തെ പലതവണയായി പ്രസിദ്ധം ചെയ്യേണ്ടിവരുന്നേടത്തു ചിലപ്പോൾ രസഭംഗത്തിന്നു വഴിയായിത്തീരുന്നുണ്ട്. ഇങ്ങിനെ വരുന്ന സംഗതികളിൽ ലേഖകന്മാർകൂടി അല്പമൊന്നു സഹായിയ്ക്കുന്നതായാൽ വിഷയപ്രതിപാദനത്തി

ന്നു ന്യൂനത സംഭവിയ്ക്കാതെ ഈ ദോഷം ഒരു വിധം പരിഹരിയ്ക്കാമെന്നാണ് ഞങ്ങളുടെ അഭിപ്രായം. പത്രരംഗത്തിൽ പുതുതായി പ്രവേശിയ്ക്കുന്ന വിദ്യാൎത്ഥികളോടു ഞങ്ങൾക്കു രണ്ടുവാക്കു പറവാനുണ്ട്. വിഷയത്തെ നല്ലവണ്ണം ഗ്രഹിച്ചു മനോധൎമ്മത്തെ വേണ്ട വഴിയ്ക്കു തിരിച്ചു ശബ്ദത്തിനുവേണ്ടി അൎത്ഥത്തെ ദണ്ഡിപ്പിയ്ക്കാതെ ഉപന്യാസമെഴുതുവാൻ ഉദ്യമിയ്ക്കുന്നതായാൽ അവരവൎക്കും മററുള്ളവൎക്കും അധികം ഉപകാരമായിത്തീരുന്നതാണ്. ഈ വാസ്തവമറിയാതെ ഉദ്ദിഷ്ടവിഷയത്തെ പോയവഴിയ്ക്കു തെളിയ്ക്കുമ്പോളാണ് പത്രാധിപന്മാൎക്കു കഷ്ടപ്പാടിനും ലേഖകന്മാൎക്കു മനസ്താപത്തിനും എടയായിത്തീരുന്നത്.

രഞ്ജിനിയുടെ പ്രകൃതി നന്നാക്കുവാൻ മറെറാരു പ്രയത്നം ഞങ്ങൾ ചെയ്തിട്ടുള്ളതു സമ്മാനം നിശ്ചയിച്ചു ലേഖനമെഴുതിയ്ക്കുവാനാണ്. ഇക്കാൎയ്യത്തിൽ ഞങ്ങൾക്കുണ്ടായിട്ടുള്ള ബുദ്ധിക്ഷയം രഞ്ജിനീമുഖേന തന്നെ വായനക്കാരെ അറിയിച്ചിട്ടുള്ളതുകൊണ്ട് അതിനെ ആവൎത്തിയ്ക്കുന്നില്ല. മേലിലെങ്കിലും ഇതിനു നിവൃത്തിയുണ്ടാകുമെന്നു വിശ്വസിച്ചു സമാധാനപ്പെടുന്നു. രഞ്ജിനിയുടെ ആകൃതിയ്ക്കു മോടിവരുത്തുന്ന കാൎയ്യത്തിലും സംഗതിവശാൽ ആഗ്രഹിച്ചിരുന്നപോലെ ജയപ്രാപ്തിയുണ്ടായിട്ടില്ല. എങ്കിലും അതിന്നു

ള്ള പരിശ്രമത്തിൽനിന്ന ഭഗോശന്മാരായി പിൻവലിയ്ക്കുവാനുള്ള അവസരവും വന്നിട്ടില്ല. ആകെക്കൂടി നോക്കുന്നതായാൽ രഞ്ജിനിയ്ക്കു ചില അരിഷ്ടങ്ങളുണ്ടെങ്കിലും പ്രായത്തിന്നടുത്ത പുഷ്ടിയില്ലെന്ന പറഞ്ഞുകൂടാ. ലോകപ്രതിനിധികളായ പത്രങ്ങളുടെ ഉപദേശംകൊണ്ടും ജനങ്ങളുടെ ലാളനകൊണ്ടും വിദ്യാസമ്പന്നന്മാരുടെ സഹായംകൊണ്ടും 'രസികരഞ്ജിനി' യഥാൎത്ഥരസികരഞ്ജിനിയായിത്തന്നെ വളൎന്നുവരുവാൻ അസാദ്ധ്യമാണെന്നു തോന്നുന്നില്ല.

രഞ്ജിനിയുടെ ഭാവിയെപ്പററി ഇത്രമാത്രമല്ലാതെ മറെറാന്നും പറവാൻ തല്ക്കാലം തരമില്ല. ബാല്യംകൊണ്ടു രഞ്ജിനിയ്ക്കു പററീട്ടുള്ള വീഴ്ചകളെ ഗണ്യമാക്കാതെ മഹാജനങ്ങൾ അതിനെ കാത്തുരക്ഷിയ്ക്കുവാൻ പ്രജാവത്സലനായ ജഗദീശ്വരൻ കടാക്ഷിക്കട്ടെ.

IV

കാലത്തിൻെറ ഗതിവേഗത്തെക്കുറിച്ചു വ്യസനിയ്ക്കാത്തവർ നരലോകത്തിലുണ്ടെങ്കിൽ അത് എത്രയോ ദുല്ലഭം. എന്നാൽ കാലദുൎവ്യയം ചെയ്യാതെകണ്ട് വല്ലവരും ഉണ്ടെങ്കിൽ അതും അത്രമാത്രം അപൂൎവ്വമാകുന്നു. അതുപോലെതന്നെ പരിമിതമായ പുരുഷായുസ്സു കാലചക്രംകൊണ്ടു കടഞ്ഞുകളയുമ്പോളുണ്ടാവുന്ന മനോവേദന ദിവസത്തിൽ ഒരു തവണ

യെങ്കിലും അനുഭവിയ്ക്കാത്തവരുണ്ടെങ്കിൽ അവർ മനുഷ്യവർഗ്ഗത്തിൽ ഉൾപ്പെട്ടവരായിരിയ്ക്കയില്ല. എന്നാൽ ഉദിച്ച സൂര്യൻ അസ്തമിയ്ക്കേണ്ടെന്നും അസ്തമിച്ച സൂര്യൻ ഉദിയ്ക്കേണ്ടെന്നും വിചാരിയ്ക്കുന്നവരുണ്ടോ ആരും കാണുന്നില്ല. ഇങ്ങിനെ പരസ്പരവിരുദ്ധങ്ങളായ വികാരഭേദങ്ങൾ ജനസാമാന്യത്തിൽ പരക്കുവാൻ തക്കതായ കാരണവും ഇല്ലെന്നു പറഞ്ഞുകൂട. ത്രികാലമദ്ധ്യത്തിൽ ഇരുന്നുകൊണ്ട് ഇരുപുറവും തിരിഞ്ഞുനോക്കുന്ന ഒരുവൻ കഴിഞ്ഞകാലം നന്നായിട്ടും ഉള്ള കാലം അതിന്നു വിപരിതമായിട്ടും വരുവാൻ പോകുന്നതു സംശയഗ്രസ്തമായിട്ടും കാണുമ്പോൾ അവന്നു ഭൂതകാലത്തിൽ പ്രേമവും വർത്തമാനകാലത്തിൽ വിരക്തിയും ഭാവിയിൽ ഉൽക്കണ്ഠയും ഒരേ സമയത്തു തോന്നുന്നതിൽ അത്ഭുതമില്ല. ആശാഭംഗം കാലത്തിന്റെ ശീഘ്രഗതിയേയും ആശാബന്ധം അതിന്റെ മന്ദഗതിയേയുമാണ് ഓർമ്മപ്പെടുത്തുന്നത്. ഉദ്ദിഷ്ടകാലത്തിനിടയ്ക്കു വിചാരിച്ചതു മുഴവൻ സാധിയ്ക്കുവാൻ കഴിയാഞ്ഞതുകൊണ്ടു കഴിഞ്ഞകാലം ദീർഘിയ്ക്കാമായിരുന്നുവെന്നും വിചാരിയ്ക്കുന്നതു മുഴവനും സാധിച്ചുകാണുവാനുള്ള തിടുക്കംകൊണ്ടു ദൂരത്തിൽ മങ്ങിക്കിടക്കുന്ന കാലം വേഗത്തിൽ സമീപിച്ചാൽ കൊള്ളാമെന്നും തോന്നുന്നതു ലോകസ്വഭാവ

മാണല്ലൊ. ഈ വസ്തുത നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ള വക്ക് രഞ്ജിനീഭാരവാഹികളുടെ താൽക്കാലികമായ ഉൽക്കണ്ഠോദ്ഗമത്തെ മനസ്സിലാക്കുവാൻ വളരെ പ്രയാസമുള്ളതല്ല.

രഞ്ജിനിയുടെ വളച്ച്യുടെയോ തളച്ച്യുടെയോ സാമാന്യസ്വരൂപത്തെ വർണ്ണിയ്ക്കുന്നതിന്നുമുമ്പു രഞ്ജിനിയുടെ ഈ നാലാമത്തെ ജന്മമാസാവസരത്തിൽ അതിന്റെ ആവിർഭാവം മുതൽ സ്നേഹബുദ്ധിയോടുകൂടി ലേഖനപരമ്പരകൊണ്ടും മററു പലവിധത്തിലും അതിനെ നിരന്തരമായി സഹായിച്ചിട്ടുള്ളവരോടു ഞങ്ങളുടെ സൌഹാർദ്ദബദ്ധയായ കൃതജ്ഞതയുടെ സ്വല്പസൂചകമായ വന്ദനം പറഞ്ഞുകൊള്ളുന്നു. അവരുടെ പേരുവിളിച്ചുപറഞ്ഞു പ്രത്യേകം അഭിനന്ദിയ്ക്കുവാനാണ് മനസ്സുവരുന്നത്; എങ്കിലും അതിപരിചയമുള്ള ദിക്കിൽ അല്പലൌകികംപോലും അലൌകികമായി കലാശിച്ചെങ്കിലൊ എന്ന ഭയത്താൽ ആയതിന്നു ഞങ്ങൾ തുനിയുന്നില്ല. രഞ്ജിനിയുടെ ഇതേവരെയുള്ള സംഗതിവിവരപ്പട്ടിക പരിശോധിച്ച് ആ സഹൃദയന്മാരുടെ ഊരും പേരും പ്രയത്നവും അറിഞ്ഞു സന്തോഷിയ്ക്കുന്നവർ ഞങ്ങൾക്കൊരു പ്രത്യേകഉപകാരം ചെയ്യുവരായി നന്ദിപൂർവ്വം ഗണിയ്ക്കപ്പെടുന്നതാണ്.

മറുഭാഷയിൽ പ്രതിപത്തിയുള്ളവക്ക് സ്വഭാഷയിൽ വിരക്തി വേണമെന്നില്ലെന്നൊരു നിയമം സൎവ്വകലാശാലയിൽനിന്നു പുറപ്പെടുകയും, പത്രപ്രവൎത്തകന്മാൎക്ക് അവരുടെ നിരന്തരോത്സാഹംകൊണ്ടും നിൎവ്യാജവൃത്തികൊണ്ടും പത്രങ്ങളുടെ ആന്തരഗുണംകൊണ്ടും പത്രബന്ധുക്കളിൽ സ്ഥിരമായ വിശ്വാസം ജനിപ്പിയ്ക്കുവാൻ സാധിയ്ക്കുകയും ചെയ്യുന്നതുവരെ പത്രാധിപന്മാൎക്കും മാനേജർമാൎക്കും ചില, അഥവാ പല, കഷ്ടനഷ്ടങ്ങളും സംഭവിച്ചേക്കാം. ഈ 'സൎവ്വാണിസ്സങ്കടത്തിൽ' രഞ്ജിനിയുടെ ഓഹരി രഞ്ജിനിയ്ക്കു കിട്ടീട്ടുണ്ടെങ്കിൽ അതിനെക്കുറിച്ചു പ്രത്യേകിച്ചൊന്നും പറവാനില്ല. അതിനെ ഞങ്ങൾ വകവെയ്ക്കുന്നതുമില്ല. പത്രകളത്തിൽ കടന്നു കളിയ്ക്കുവാൻ കച്ചകെട്ടി പുറപ്പെടുന്നവർ തടുക്കേണ്ടവയായ വൈഷമ്യങ്ങൾ കാണാതെപോയാൽ അതുകൊണ്ടു വരുന്ന ദോഷങ്ങൾക്കു മററുള്ളവരെ കുററം പറഞ്ഞിട്ടു കാൎയ്യമില്ല. മൎമ്മംകണ്ടു കൊടുക്കുവാൻ ശ്രമിയ്ക്കുന്നവർ മൎമ്മംനോക്കി തടുക്കുവാനും പഠിച്ചിരിയ്ക്കണം. അതുരൂപമില്ലാത്തതുകൊണ്ടു വരുന്ന പരാജയം ഭാഗ്യക്കുറവല്ല, നോട്ടക്കുറവാണ്. എന്നാൽ 'ചാതിക്കാരം പിടിക്കേണ്ടവർ' പക്ഷംപിടിയ്ക്കുകയും 'ചേരിയിൽ ചേൎന്നവൎക്ക്' ചാഞ്ചല്യം തുടങ്ങുകയും ചെയ്യുമ്പോൾ

ആലോചിയ്ക്കുവാനുള്ള കാലമായി. ഈ ഘട്ടം രഞ്ജിനിയ്ക്കു വന്നുകൂടുക കഴിഞ്ഞിട്ടില്ലെങ്കിലും മാന്യലേഖകന്മാരുടെ സംഖ്യ കറുത്തപക്ഷത്തിലെ ചന്ദ്രനെ അനുകരിച്ചു കാണുന്നതു ശോചനീയംതന്നെ. ഇക്കാര്യത്തിൽ രണ്ടാംകൊല്ലത്തിലെ പ്രായം മൂന്നാംകൊല്ലത്തിൽ രഞ്ജിനിയ്ക്കു ചെന്നിട്ടില്ലെന്നാണു ഞങ്ങളുടെ അഭിപ്രായം. എങ്കിലും ലേഖനങ്ങളുടെ ശരാശരിഗുണത്തെപ്പററി അനുകൂലങ്ങളായ പത്രാഭിപ്രായങ്ങളും അനുമോദനക്കത്തുകളും ഇതിന്നൊരു സമാധാനമായിട്ടാണു ഞങ്ങൾ കരുതുന്നത്.

അടുത്തു കഴിഞ്ഞകൊല്ലത്തിൽ രഞ്ജിനിയ്ക്കുണ്ടായിട്ടുള്ള വലുതായൊരാപത്ത് രഞ്ജിനിമൂലം തന്നെ വായനക്കാർ അറിവാൻ ഇടയായിട്ടുണ്ട്. എങ്കിലും ഈ സന്ദർഭത്തിൽ അതിനെ വീണ്ടും എടുത്തു പറയുന്നതു ഞങ്ങളുടെ കർത്തവ്യകർമ്മങ്ങളിൽ ഒന്നാണ്. 1077-ാമാണ്ട് കുംഭമാസം 14-ാംനു-യാണ് രഞ്ജിനി തുടങ്ങുവാനുള്ള ആലോചന തുടങ്ങിയത്. അന്നുമുതൽ മരിയ്ക്കുന്നതുവരെ മനസ്സുകൊണ്ടും വചസ്സുകൊണ്ടും പ്രവൃത്തികൊണ്ടും രഞ്ജിനിയെ സർവദാ സഹായിച്ചിട്ടുള്ള ഒരാളെ എങ്ങിനെയാണ് ഈ അവസരത്തിൽ ഓക്കാതിരിയ്ക്കുന്നത്? എങ്ങിനെയാണ് അദ്ദേഹത്തിനെക്കുറിച്ചു രണ്ടുവാക്കു പറയാതിരിയ്ക്കുന്ന

ത്? അദ്ദേഹം രഞ്ജിനിക്കുവേണ്ടി കഷ്ടപ്പെട്ടിട്ടുള്ളത് എത്രയെന്നും അദ്ദേഹത്തിനെക്കൊണ്ടു രഞ്ജിനിക്കുണ്ടായിട്ടുള്ള ഗുണം എത്രമാത്രമെന്നും അറിഞ്ഞവനേ അറിഞ്ഞുകൂടു. അദ്ദേഹത്തിൻെറ വേർപാടുനിമിത്തം രഞ്ജിനിക്കു വന്നിട്ടുള്ള നഷ്ടം അപരിഹാര്യമെന്നു തോന്നുന്നത് അദ്ദേഹത്തിൻെറ പേരിൽ ഞങ്ങൾക്കുള്ള പ്രത്യേക സ്നേഹശക്തികൊണ്ടു മാത്രമാണെന്ന് അറിഞ്ഞവരാരും പറയുന്നതല്ല.

എന്തുതന്നെ കഷ്ടാരിഷ്ടങ്ങളും ഇച്ഛാഭംഗങ്ങളും ഞങ്ങൾ അനുഭവിച്ചിട്ടുണ്ടായാലും ഇതുവരെ പത്രസുഹൃത്തുകൾ ഞങ്ങളുടെ പേരിൽ കാണിച്ചിട്ടുള്ള പ്രേമഭാവം ആയതിന്നൊക്കെ പരിഹാരവും ഞങ്ങളുടെ പ്രയത്നങ്ങൾക്കു തക്കതായ പ്രതിഫലവും ആകുന്നു. ഈ ബന്ധം മേലിലും നിലനിൽക്കുന്നതായാൽ രഞ്ജിനിയുടെ ഭാവിശ്രേയസ്സു വർദ്ധിച്ചുവരുമെന്നുതന്നെയാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം. രഞ്ജിനിയുടെ നിരന്തരാഭിവൃദ്ധിക്കും സ്ഥിരപ്രചാരത്തിന്നുംവേണ്ടി വെട്ടിത്തുടങ്ങീട്ടുള്ള പരിഷ്കാരമാർഗ്ഗം തുടച്ചയായി തെളിയിച്ചുവരണമെന്നുതന്നെയാണ് ഞങ്ങളുടെ വിചാരവും.

രണ്ടുവാക്കുകൂടി ഞങ്ങൾക്കു പറവാനുണ്ട്. പതിവുപോലെ പതിനഞ്ചാന്തിയ്യതിയോടുകൂടി രഞ്ജിനി

പ്രസിദ്ധീകരിക്കുന്നതായാൽ മാനേജരുടെ കാൎയ്യനിൎവ്വഹണത്തിന്നു പല വിഘ്നങ്ങളും അസൌകൎയ്യങ്ങളും വരുവാൻ വഴിയുണ്ടെന്നു കണ്ടിട്ടാണ് ഇത്തവണ കുറച്ചു കാലംതെററി പ്രസിദ്ധം ചെയ്യുവാൻ ഇടയായിട്ടുള്ളത്. ഇതു കാരണത്താൽ വായനക്കാരുടെ ക്ഷമയെ ഞങ്ങൾ ഭഞ്ജിപ്പിച്ചിട്ടുണ്ടെങ്കിൽ ആയത് ക്ഷന്തവ്യമാണല്ലോ.

മുഖംനോക്കി ഭംഗിവാക്കുകയോ ഹിതംപിടിച്ചു പത്ഥ്യം വിടുകയോ ചെയ്യാതെ രഞ്ജിനിയുടെ ക്ഷേമകാംക്ഷികൾ അവരുടെ സദുപദേശങ്ങളെക്കൊണ്ടു രഞ്ജിനിയെ സന്മാൎഗ്ഗത്തിൽകൂടി നയിക്കുവാൻ കാലാനുസരണം വേണ്ട സഹായങ്ങൾ ഞങ്ങൾക്കു ചെയ്യുതരുമെന്നും വിശ്വസിച്ചുകൊണ്ട് അല്പം ദീൎഗ്ഘിച്ചുപോയ ഈ പ്രസ്താവനയെ അവസാനിപ്പിക്കുന്നു.

---

(മംഗളോദയം)

I

കഴിഞ്ഞ തുലാം ലക്കത്തോടുകൂടി 'മംഗളോദയ'ത്തിന്ന് ആണ്ടെത്തികഴിഞ്ഞുവെന്നു വായനക്കാർ ഓൎക്കുന്നുണ്ടല്ലോ. ഈ ലക്കത്തോടുകൂടി മാസികക്കു പുതിയ വൎഷം ആരംഭിച്ചിരിക്കുന്നു. സാധാരണ പത്രമൎയ്യാദയെ അനുസരിച്ച് ഈ അവസരത്തിൽ മാ

സികയുടെ മുന്നാണ്ടത്തെ ഗുണദോഷങ്ങളെ വേണ്ടുംവണ്ണം വിചാരിച്ചു പത്രമുഖേനതന്നെ വായനക്കാരെ ബോദ്ധ്യപ്പെടുത്തി ദോഷത്തെ നീക്കുവാൻ വേണ്ട വട്ടം കൂട്ടേണ്ടുന്ന ഭാരം പത്രപ്രവൎത്തകന്മാൎക്കുണ്ട്. മലയാളത്തിൽ ഒരു മാസിക കൊണ്ടുനടത്തുന്നതിലുള്ള ബുദ്ധിമുട്ടുകളും വൈഷമ്യങ്ങളും അനുഭവിച്ചറിഞ്ഞിട്ടുള്ളവൎക്ക് ഈ ചുമതലയുടെ ചുമട്ടുഭാരവും അറിയാവുന്നതാണ്.

പരദേശികന്മാർ നടത്തിവരുന്ന ഏതെങ്കിലും ഒരുത്തമമാസികയെ മാതൃകയാക്കിപ്പിടിച്ച് ആരംഭത്തിൽതന്നെ ആ തോതനുസരിച്ച് ഒരു മലയാളമാസിക തുടങ്ങുവാൻ വിചാരിക്കുന്നത് അരച്ചാൺവഴിയകലം പറക്കുവാനാകാത്ത കോഴി പരിന്തിന്നുമീതെ പാന്നുനടക്കുവാൻ ശ്രമിക്കുന്നതുപോലെ പരിഹാസാസ്പദമായിത്തീരുന്നതാണ്. അങ്ങിനെയാണെന്നുവരികിലും അസാദ്ധ്യമെന്നുവെച്ചു പരിശ്രമിക്കാതെ വിന്തിരിക്കുന്നതും യുക്തമായിരിക്കയില്ല. ഉദ്ദേശം ശ്ലാഘ്യവും ഉത്സാഹംകൊണ്ടു പലതും സാദ്ധ്യവുമാണെന്ന പൂൎണ്ണബോധമുണ്ടായിരിക്കേ പത്രകളത്തിൽ കടന്നുപയററുവാൻ തുടങ്ങിയിരിക്കുന്ന ഞങ്ങൾ ദാക്ഷിണാത്യന്മാരുടെ ആരംഭശ്ശൂരത്വമെന്ന അപവാദത്തിന്നു പാത്രമായിത്തീരുവാൻ ഒരു കാലത്തും വഴികൊടുക്കു

ന്നതല്ല. ജയാപജയങ്ങൾ 'ദൈവംപാതി' യോടു ന മുക്കുള്ള അടിമപ്പാടിനെ അനുസരിച്ചിരിക്കട്ടെ.

കഴിഞ്ഞ കൊല്ലത്തെ വിഷയവിവരപ്പട്ടിക പരിശോധിക്കുമ്പോൾ പല ഭേദഗതികളും ചെയ്യേണ്ടതായിട്ടു ഞങ്ങൾ കാണുന്നുണ്ട്. 'മുട്ടശാന്തി' നിവൃത്തിക്കുവാനായി ചില ലേഖനങ്ങൾ പ്രസിദ്ധം ചെയ്യേണ്ടിവന്നിട്ടുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നു. പരമമായ ഉദ്ദേശത്തിൻെറ ഒരു വക്കുപോലും സ്പൃശിച്ചിട്ടുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നതുമില്ല. എന്നാൽ ഇതിന്നു പത്രപ്രവർത്തകന്മാർ മാത്രം ഉത്തരവാദികളാണെന്നു വിചാരിക്കുന്നതായാൽ അല്പം സങ്കടമില്ലെന്നില്ല. മലയാളമാസികകൾ വാങ്ങിവായിക്കുന്നവർ എണ്ണായിരത്തിൽ ഒന്നു വീതമേ ഉള്ളു. അതിൽതന്നെ മുപ്പത്തീരായിരത്തിൽ ഒന്നു വീതമേ പണം കൊടുക്കുന്നവരുമുള്ളു. ഇതു പന്ത്രണ്ടു മാസികകൾക്കുകൂടി വിഭജിക്കുന്നതായാൽ മാസികകൾക്ക് ഉപജീവിക്കുവാൻ എത്രത്തോളം സൌകര്യമുണ്ടെന്ന് ആലോചിക്കാതെതന്നെ അറിയാം. പക്ഷേ 'മംഗളോദയ'ത്തിൻെറ ഭാഗ്യാതിരേകംകൊണ്ട് കാലാവസ്ഥകളുടെ സഹായമല്ല ഞങ്ങൾക്കുണ്ടായിട്ടുള്ളു. ഇതുതന്നെ മേലാൽ ഞങ്ങൾക്ക് ഉത്സാഹത്തിന്നും കാരണമായിത്തീന്നിട്ടുണ്ട്.

വിഷയങ്ങളുടെ എണ്ണത്തിലും കനത്തിലും വിചാരിച്ചിരുന്നതുപോലെ പുഷ്ടിവരുത്തുവാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല. മാസികകളുടെ സംഖ്യ വൎദ്ധിച്ചും, ഭാഷാഭിമാനികളുടെ ഏകോപിച്ചുള്ള പ്രയത്നം ക്ഷയിച്ചും, എഴുതാവുന്ന ലേഖകന്മാരുടെ എണ്ണം കുറഞ്ഞും, വന്നുചേരുന്ന ലേഖനങ്ങളുടെ വൎണ്ണം കൂടിയും, അൎത്ഥം അഴുഞ്ഞും, വാക്കു കുഴഞ്ഞും ഇരിക്കുന്ന കാലംവരെ മാസികാപ്രവൎത്തകന്മാൎക്കും മലയാളഭാഷയ്ക്കും ഈ നൂലാമാലയിൽ കിടന്ന് എത്തും പിടിയും കിട്ടാതെ നട്ടംതിരിയുകയേ നിവൃത്തിയുള്ളൂ. എന്നാൽ സഹായം മുമ്പും പുഷ്ടി പിമ്പും എന്ന നിലവിട്ടു പരാപേക്ഷകൂടാതെ ആത്മപ്രയത്നംകൊണ്ടു മാസികയെ പോഷിപ്പിച്ച് വരിക്കാരെ വശീകരിക്കയും ലേഖകന്മാരെ കയ്യഴച്ച് ആകൎഷിക്കുകയും ചെയ്കയാകുന്നു ഈ വൈഷമ്യത്തിന്നൊരു നിവൃത്തിമാൎഗ്ഗം. ധ്വജം പ്രതിഷ്ഠിച്ചശേഷം ക്ഷേത്രം പണിയുന്നതു വിഹിതമല്ലെങ്കിലും മന്ത്രവും തന്ത്രവും കാലത്തെ അനുസരിച്ചിരിക്കുന്നതാണ്. 'മംഗളോദയ'ത്തെ ഒരു യോഗമുഖേന നടത്തുന്നതായാൽ ആ വഴി ഫലിക്കുമെന്നാണു തൽക്കാലത്തെ ആലോചനയിൽ തോന്നിയിരിക്കുന്നത്. അങ്ങിനെയുള്ള ഒരു വഴി വെട്ടിത്തെളിയിച്ചുവരുന്നതുമുണ്ട്.

കഴിഞ്ഞ കൊല്ലത്തിൽ ഞങ്ങളെ മനഃപൂൎവ്വം സ

ഹായിച്ചിട്ടുള്ള ലേഖകന്മാരോടും വരിക്കാരോടും 'മംഗളോദയ'ത്തിന്റെ കൃതജ്ഞതാപൂർവ്വമായ വന്ദനം പറഞ്ഞുകൊള്ളുന്നു. അവർ ഇനിയും 'മംഗളോദയ'ത്തിന്നു മംഗളം ആശംസിക്കുമെന്നു വിശ്വസിക്കയും ചെയ്യുന്നു.

ഇക്കൊല്ലം മാസികയുടെ എണ്ണം വർദ്ധിപ്പിക്കുവാൻ സാധിച്ചിട്ടില്ലെങ്കിലും വലുപ്പത്തിൽ അല്പം കൂടുതൽ വരുത്തീട്ടുണ്ട്. ഉദ്ദേശിച്ചിട്ടുള്ള മററു പരിഷ്കാരങ്ങൾ കണ്ടറിയേണ്ടവയാകുന്നു.

വരദൈവപ്രസാദത്താൽ
വരക്കും യോഗശക്തിയാൽ,
വരമാഹാത്മ്യമോടൊത്തു
വരട്ടേ മംഗളോദയം.

II

ഇളകിക്കിടക്കുന്ന പൂഴി പാറ്റിപ്പിക്കുവാൻ ഒരു മന്ദമാരുതനുണ്ടെങ്കിൽ മതി. കൂടിക്കിടക്കുന്ന കുന്നു കൊടുങ്കാററുകൊണ്ടും കുലുങ്ങുന്നതല്ല. ഒററപ്പെട്ടാൽ സമുദായമില്ല; ജാതിയുമില്ല. തമ്മിൽ തമ്മിൽ ഇണക്കമില്ലെങ്കിൽ ലോകവുമില്ല. തുച്ഛങ്ങളായ തേനീച്ചകളുടെ പ്രയത്നത്തിന്റെ ഫലമാണ് നാം അനുഭവിക്കുന്ന തേൻ. ഭഗീരഥൻ ഒരു ദിവസം കൊണ്ടല്ല ആകാ

ശഗംഗയെ ഭൂതലത്തിൽ കൊണ്ടുവന്നിട്ടുള്ളത്. യോഗബലം, ഉത്സാഹശക്തി, സ്ഥിരപ്രയത്നം ഇവയുടെ യോഗമാണ് വിജയത്തിന്റെ ബീജം. ഈ തത്വം അറിയാതെയോ അറിഞ്ഞുകൊണ്ടല്ലെങ്കിലും അനുസരിക്കാതെയോ ചെയ്യുന്ന ഉദ്യമങ്ങൾ ഫലപ്രദങ്ങളായിത്തീരുന്നതല്ല.

പ്രയത്നങ്ങൾതന്നെ ഉദ്ദേശത്തിന്റെ വ്യത്യാസംപോലെ പല വിധത്തിലുമുണ്ട്—സ്വാത്ഥം, സ്വാത്ഥപരാത്ഥം, പരാത്ഥസ്വാത്ഥം, പരാത്ഥം. ഇതിൽ ഒന്നാമത്തേത് നികൃഷ്ടവും സുലഭവും നാലാമത്തേത് ഉൽകൃഷ്ടവും ദുല്ലഭവുമാകുന്നു. സ്വാത്ഥത്തെ മുൻനിത്തി പരാത്ഥമായി യത്നിക്കുന്നവരുടെ ആകത്തുക അവരെക്കൊണ്ടുണ്ടാകാവുന്ന ഉപകാരത്തിന്റെ ശക്തിയിൽ കവിഞ്ഞാണ് നില്ക്കുന്നത്. പരാത്ഥം പ്രധാനമാക്കി പ്രയത്നിച്ചു സ്വാത്ഥവുംകൂടി കരസ്ഥമാക്കുന്നവനെയാണ് ലോകത്തിൽ ഗുണവാൻ എന്ന പേരിന്ന് അഹനായി ഗണിച്ചുപോരുന്നത്. സാധാരണ ലോകത്തിൽ സകല ഗുണങ്ങളും തികഞ്ഞിട്ട് എന്തെങ്കിലും ഒന്നുണ്ടെങ്കിൽ അത് ഇതുവരെ പ്രത്യക്ഷപ്പെട്ടു കഴിഞ്ഞിട്ടില്ല. പ്രാണനെ ഉപേക്ഷിച്ചു പാമ്പിനെ രക്ഷിച്ച ജീമൂതവാഹനനെ നാടകത്തിൽ കേട്ടിട്ടുള്ളതല്ലാതെ നാട്ടകത്തു കണ്ടിട്ടില്ല. കാഷായ

വസ്ത്രം ധരിച്ചു മോഷണം ചെയ്യുന്ന വകക്കാരെ കാട്ടിൽ കടന്നാലും കണ്ടുകിട്ടുന്നതാണ്. യശസ്സിൻെറയോ മററു വല്ലതിൻെറയോ ലാഭത്തിലുള്ള ലോഭമാത്രംകൊണ്ട് അന്യന് ഉപകാരമായേക്കാമെന്ന നിലയിൽ നെററിചുളിച്ചു ധനവ്യയം ചെയ്യുന്ന കൂട്ടരാണ് ചേതമില്ലാത്ത ഉപകാരം ചെയ്തു ധാടികൊണ്ടു ധർമ്മിഷ്ഠന്മാരായിത്തീരുന്നത്. അന്നം കൊടുത്തു പുണ്യം സമ്പാദിക്കുന്ന സജ്ജനങ്ങൾക്ക് അറിയാതെ കണ്ട് ഒരാദായമുണ്ടാകുന്നതുകൊണ്ട് അവരുടെ ഗുണത്തിൽ കൂടുതലല്ലാതെ കുറവൊന്നും വരുന്നതല്ല. എല്ലാക്കച്ചവടവും കച്ചകപടമായിക്കൊള്ളേണമെന്നില്ല. സദുദ്ദേശത്തോടുകൂടി തുടങ്ങുന്ന അപ്രകാരമുള്ള കരേപ്പാട് ജനങ്ങൾക്ക് ഉപകാരത്തെ ചെയ്തുകൊണ്ടു വല്ല ആദായവും അനുഭവിക്കുന്നുണ്ടെങ്കിൽ അതും ധർമ്മവിഷയത്തിലേയ്ക്കു ധനശേഖരം ചെയ്യുന്നകൂട്ടത്തിലായിരിക്കും. ഈ വാസ്തവം മനസ്സിൽ കരുതി, മലയാളഭാഷാഭിവൃദ്ധിയേയും മലയാളികളായ സംസ്കൃതപണ്ഡിതന്മാരുടെ നഷ്ടപ്രായമായി കിടക്കുന്ന വൈദുഷ്യഫലത്തിൻെറ പ്രതിഷ്ഠയേയും പുരസ്കരിച്ചുകൊണ്ടു കേരളത്തിൽ കേളികേട്ട 'കേരളകല്പദ്രുമ'മുദ്രാലയം കുന്നേററു നടത്തിവരുന്ന മംഗളോദയം കമ്പനി 'മംഗളോദയ'മാസികയുടെ കൈകാര്യകർത്തൃത്വം വഹിച്ചിരിക്കു

ന്ന ഈ അവസരത്തിൽ ഒരു മാസികയുടെ ശ്രേയസ്സി ന്നും ശാശ്വതപ്രചാരത്തിന്നും വേണ്ടുന്ന സാമഗ്രികൾ, ഒന്നൊഴികെ മറ്റു സകലതും തികഞ്ഞിട്ടുണ്ടു്. ഈ സാമഗ്രികളെല്ലാം പത്രപ്രവൎത്തകന്മാൎക്കു സ്വാധീനവുമാകുന്നു. എന്നാൽ ലേഖകന്മാരുടെ സഹായത്തോടുകൂടാത്ത മാസിക പ്രാണവത്തോടുകൂടാത്ത മന്ത്രോച്ചാരണംപോലെ എത്രയും നിഷ്ഫലമായിത്തീരുകയേ ഉള്ളൂ. മുട്ടുശാന്തി നിവൃത്തിപ്പാനുള്ള ലേഖനങ്ങൾ നിറഞ്ഞ മാസികകൊണ്ടുള്ള ഫലപ്രാപ്തിയും അധികാരിഭേദംപോലെ ഭേദപ്പെടുന്നതാണ്.

ആൾഭേദം കൂടാതെ അഭിരുചി ജനിപ്പിയ്ക്കത്തക്ക വിഷയങ്ങൾ നിറഞ്ഞ ഒരു മാസിക, എന്നെന്നേയ്ക്കും, നിലനിൽക്കേണമെങ്കിൽ, ലേഖകന്മാൎക്കു അടിമപ്പെടാതെ യാതൊരു നിവൃത്തിയും കാണുന്നില്ല. എടുക്കുന്ന വേല ഉപജീവനമാൎഗ്ഗമായാലേ അതൊരു തൊഴിലായിത്തീരുകയുള്ളൂ. തൊഴിലായിത്തീൎന്നാലേ വൃത്തിയും വെടിപ്പും വേണ്ടത്ര വരികയുള്ളൂ. മലയാളമാസികകളിലേയ്ക്കും പത്രങ്ങളിലേയ്ക്കും ഗദ്യപദ്യങ്ങൾ എഴുതുന്നതു മറ്റുള്ള തൊഴിലുകളെപ്പോലെ ഒരു നല്ല തൊഴിലായി വരുന്നതുവരെ ലേഖനങ്ങളുടെ വറുതിയ്ക്കൊരുപൊറുതിയും ഉണ്ടാകുന്നതല്ല.

'മംഗളോദയം' കമ്പനി, മലയാളത്തിൽ ഉത്ത

മമായ ഒരു മാസിക നടത്തി നല്ല പേർ സമ്പാദിക്കേണമെന്നല്ലാതെ മാസികാപ്രവൎത്തനത്തിൽനിന്ന് ഒരാദായവും ഇച്ഛിയ്ക്കുന്നില്ല. മാസികയുടെ ഈ മൂന്നാമത്തെ വയസ്സിൽ അതിന്റെ ഉടപ്പും നടപ്പും നന്നാകുവാൻ ചെയ്യുന്ന ചിലവുകളിൽ ഒന്നാമതായി ഗണിച്ചിട്ടുള്ളത് ഉത്തമങ്ങളായ ലേഖനങ്ങൾക്കു പ്രതിഫലം നിശ്ചയിയ്ക്കുകയാണ്. വിഷയത്തിന്നു വെടിപ്പും അൎത്ഥത്തിന്നു തികവും വാചകത്തിന്നു വടിവും കൂടിയിണങ്ങീട്ടുള്ള ലേഖനങ്ങൾക്കു തക്കതായ സംഭാവന ലേഖനങ്ങളുടെ അവസ്ഥയറിഞ്ഞു കൊടുക്കുന്നതാകുന്നു. അതുകൊണ്ടു വരുവാൻ പോകുന്ന ഫലം കാലഗതിയും യോഗബലവും അനുസരിച്ചിരിയ്ക്കട്ടെ.

## III

കുറേ കാലമായിട്ട് മനസ്സിൽ ഒതുക്കിപ്പിടിച്ചുപോരുന്ന അനേകസംഗതികൾ പറഞ്ഞൊടുക്കുവാൻ അവസരം കിട്ടുമ്പോൾ ചുരുക്കിപ്പറയുവാൻ ക്ഷമയില്ലാതെ പോകുന്നതു ലോകസ്വഭാവമാണ്. ഈ അവസ്ഥ വിചാരിച്ച്, ഞങ്ങൾ സംഗതിവശാൽ വല്ലതും അധികം പ്രലപിക്കുന്നുണ്ടെങ്കിൽ വായനക്കാൎക്കു പരിഭവം തോന്നരുത്.

ദേശാഭിമാനികൾ പലരും ചേൎന്ന് ഒരു യോഗം കൂടീട്ടുള്ള വിവരവും അവരുടെ ഉദ്ദേശങ്ങളും കഴിഞ്ഞ

കൊല്ലത്തെ തിരനോട്ടത്തിൽ വായനക്കാരെ അറിയിച്ചിട്ടുണ്ടല്ലൊ. സ്വാധീനത്തിലുള്ള കോപ്പുകളുടെ കണക്കും ബോധിപ്പിച്ചിട്ടുണ്ട്. അന്നുതൊട്ട് ഇന്നേവരെ ചുട്ടിക്കാരും വെട്ടിക്കാരും മേളക്കാരും പാട്ടുകാരും അണിയറക്കകത്തും തിരശ്ശീലകളിലുമായി പാടുപെട്ടു നില്ക്കുകയാണ്. എന്നാൽ കയ്യും മെയ്യും ഉറച്ച പ്രധാന വേഷക്കാർ ഇതുവരെ ഞങ്ങളെക്കൊണ്ടു രാഗം പാടിച്ചു പോരുന്നതല്ലാതെ ഞങ്ങളുടെ പത്രരംഗത്തിൽ പ്രവേശിക്കുകയൊ അവരുടെ അഭിനയം ഫലിപ്പിക്കുകയൊ ഉണ്ടായിട്ടില്ല. ഈ ഒരു അംശത്തിലാണ മംഗളോദയത്തിന്നു പരാധീനതയുള്ളതെന്നും, അതു സ്വാധീനമായല്ലാതെ മററു വട്ടങ്ങളെക്കൊണ്ടു യാതൊരു ഫലവും ഉണ്ടാവുന്നതല്ലെന്നും പറയാതെ തന്നെ അറിയാവുന്നതാണ്. പോരെങ്കിൽ ഞങ്ങൾ പലമുറ വിളിച്ചു പറഞ്ഞു കേൾപ്പിച്ചിട്ടുമുണ്ട്.

മലയാളഭാഷയിൽ ഉത്തമമായ ഒരു മാസിക നടന്നുകണ്ടാൽകൊള്ളാമെന്ന് ആഗ്രഹിക്കുന്ന ഭാഷാഭിമാനികൾക്കു മംഗളോദയക്കാരും ആ കൂട്ടത്തിൽ പെട്ടവരാണെന്നു വിചാരിപ്പാനുള്ള ഔദാര്യമുണ്ടായാൽ മേല്പോട്ടെങ്കിലും ഒരു ഗതിയുണ്ടെന്നാണ ഞങ്ങളുടെ വിശ്വാസം. ഞങ്ങളുടെ ആന്തരമായ ഉദ്ദേശത്തിൽ അവക്കു വല്ല വിതക്കവും ഉണ്ടെങ്കിൽ ഒരിക്കൽ പരീ

ണിച്ചു നോക്കിയതിൻറശേഷം അവരുടെ അഭിപ്രായം സ്ഥിരപ്പെടുത്തിയാൽ കൊള്ളാമെന്ന് ഒരപേക്ഷ കൂടി ഞങ്ങൾക്കു ചെയ്യാനുണ്ട്.

'വിഷയത്തിന്നു വെടിപ്പും, അൎത്ഥത്തിന്നു തികവും, വാചകത്തിന്നു വടിവും' ഉള്ള ലേഖനങ്ങൾക്കു തക്കതായ പ്രതിഫലം കൊടുക്കുന്നതാണെന്നു ഞങ്ങൾ ഏറ്റു പറഞ്ഞിട്ടുണ്ടായിരുന്നു. നിഷ്കളങ്കമായിട്ട് ഞങ്ങളുടെ വിചാരവും അങ്ങിനെതന്നെയാണ്. പക്ഷേ, പാത്രമുണ്ടെങ്കിലല്ലേ പകരുവാൻ തരമുള്ളൂ. ചോരുന്ന പാത്രം ചോരുന്നതുമല്ല. മാസികകൾ പിടിപ്പുണ്ടാക്കുന്ന ലേഖനങ്ങളെഴുതേണമെങ്കിൽ അത്രക്കു മാത്രം പഠിപ്പും പ്രയത്നവും സ്വാധീനത്തിലുണ്ടായിരിക്കണം. അന്യജോലികൊണ്ടു കാലക്ഷേപം ചെയ്യുന്നവൎക്കു പഠിപ്പുണ്ടായാലും പ്രയത്നിപ്പാൻ സമയമുണ്ടാവുന്ന കാൎയ്യം കഷ്ടി. ഈ രണ്ടു സാമഗ്രികളും വേണ്ടതിലധികം കൈവശമുള്ളവർ നാടെങ്ങും ലേഖനങ്ങൾക്കുവേണ്ടി തേടിനടക്കുന്ന പത്രപ്രവൎത്തകന്മാരുടെ ശല്യം സഹിക്കുവാൻ വയ്യാഞ്ഞിട്ടോ, പക്ഷഭേദം നടിക്കുവാൻ ധൈൎയ്യമില്ലാഞ്ഞിട്ടോ മൌനം ദീക്ഷിച്ചുപോരുന്നതായിട്ടാണു സാധാരണ കണ്ടുവരുന്നത്. അവരുടെ കണ്ണുകൾ കനകം കണ്ടാൽ കുളിൎക്കുമെന്നു വിചാരിക്കുവാൻതക്ക വകതിരിവുകേടൊ, കനകാദി

ഷേകം ചെയ്യാനുള്ള വകയോ ഞങ്ങൾക്കുണ്ടെന്നു പറയാവുന്നതുമല്ല. മേല്പറഞ്ഞ തരക്കാരുടെ ലേഖനങ്ങൾ നീക്കിയാൽ 'പോര' 'വേണ്ട' 'വയ്യ' 'അരുത്' എന്നു തുടങ്ങിയുള്ള പത്രാധിപക്കുറിപ്പുകളോടുകൂടി ചവറുകൊട്ടയിൽ തള്ളി വിടേണ്ടവയാണു ബാക്കിയുള്ള മിക്ക ലേഖനങ്ങളും. മാസികാപ്രവൎത്തനത്തിൽ മലയാളഭാഷയുടെ ഈ ദുൎഗ്ഗതി തീൎന്നല്ലാതെ നടത്തിപ്പോരുന്ന മാസികകൾ ഒരു കാലത്തും താനെ നടന്നു തുടങ്ങുന്നതല്ല.

കഴിഞ്ഞ ഒരു കൊല്ലത്തിൽ മംഗളോദയത്തിന്ന് ഒരു കയററവും ഉണ്ടായിട്ടുള്ളതായി ഞങ്ങൾക്കുതന്നെ തോന്നുന്നില്ല. മുമ്പുണ്ടായിരുന്ന വട്ടങ്ങൾക്കും ഞങ്ങളുടെ വിചാരത്തിന്നും മാററം വന്നിട്ടില്ലെന്നു ഞങ്ങൾക്കു നിശ്ചയമുള്ളതുകൊണ്ട് ആശാഭംഗം അയവാനുള്ള അവസരം വന്നിട്ടുമില്ല. വിശേഷവിധിയായി ഈക്കൊല്ലം ചില ഏൎപ്പാടുകൾ ചെയ്വാൻ ഞങ്ങൾ ആഗ്രഹിക്കുന്നതു ഫലിക്കുമെന്നു തീൎച്ചയായാൽ മാസിക വഴിയായിത്തന്നെ വായനക്കാരെ അറിയിക്കുന്നതുമാണ്. ശാന്തിക്കാരൻ എമ്പ്രാന്തിരി പറയുന്നതുപോലെ 'താള ഒരുമ്പൊ സൊര ഒര സൊര ഒരുമ്പൊ താള ഒര താളോം സൊരോംകൂടി ഒരുമ്പൊറായ്ക്കുവസര ഒര്' എന്ന മട്ടിലാണ് എല്ലാ മലയാളമാസിക

കളുടേയും താൽകാലികസ്ഥിതി എന്നു വരികിലും, നിത്യനിദാനം പൂജയടിയന്തരം കഴിച്ചുകൂട്ടുവാൻ സംഗ്രഹിച്ചിട്ടുള്ള ഞങ്ങളുടെ 'ഊരാളന്മാർ'മംഗളോദയക്കാരുടെ മംഗളാംശംസകൾ പുറമെ ഭാഷാദേവിയുടെ ഭൂരികാരുണ്യവും ഉണ്ടായിരിക്കുന്നതാണ്.

IV

വൃശ്ചികമാസത്തിലാണല്ലോ 'മംഗളോദയ'മാസികയുടെ ജന്മനക്ഷത്രം. വായനക്കാരേയും വേഴ്ചക്കാരേയും സൽക്കരിക്കുവാനുള്ള ഈ അവസരം പാഴാക്കിക്കളയുന്നത്, ഈ പത്രകുടുംബത്തിലെ കൈകാര്യകർത്താവിന്റെ മാനത്തിന്നും മര്യാദയ്ക്കും യോജിച്ച ഒരു പ്രവൃത്തിയാകയില്ലെന്നു ഞങ്ങൾക്കു നല്ലവണ്ണം അറിയാം. എങ്കിലും കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തിസത്രത്തിന്നു മംഗളോദയക്കാരും വട്ടംകൂട്ടിവരുന്നതിനാൽ തല്ക്കാലം ഒരു പ്രാതൽമാത്രംകൊണ്ടു കഴിച്ചുകൂട്ടുന്നതിൽ പത്രബന്ധുക്കളാരും പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നതിന്നു വിരോധമൊന്നും കാണുന്നില്ല.

ഞങ്ങളുടെ മാസികയ്ക്കു ചെറുപ്പകാലം വിട്ടിട്ടില്ലെങ്കിലും കളിവിടേണ്ട കാലമായി എന്നാണു തോന്നുന്നത്. അതിനെ എടുത്തു ലാളിക്കുന്നവരിൽ ആൾഭേദംകൊണ്ടും പ്രകൃതിഭേദംകൊണ്ടും ന

പ്പുത്തു പറഞ്ഞു കൊടുക്കുന്നവരും ചിത്ത പറഞ്ഞു കൊടുക്കുന്നവരും, അതിനെ പരിപാലിക്കുന്നവരിൽ വേണ്ടതു കൊടുക്കുന്നവരും കൊടുക്കേണ്ടതു കൊടുത്തവരും ധാരാളം ഉണ്ടെന്നുള്ളത് സാധാരണ നാട്ടുനടപ്പിന്നു വിരോധമല്ലെങ്കിലും, ദോഷങ്ങളുടെ ബാധ കഴിയുന്നതും കൂടാതെ കാത്തുരക്ഷിക്കേണ്ടുന്ന ഭാരം അകൈതവമായി അതിനെ അറിഞ്ഞുകൊണ്ടു സ്നേഹിക്കുന്നവരിൽനിന്ന് ഒരു കാലത്തും ഒഴിഞ്ഞു പോകുന്നതല്ല. ഈ ഒരു ചുമതല നിർവ്വഹിക്കുന്നതു സുഖസാദ്ധ്യമാവണമെന്നുള്ള വിചാരത്തോടുകൂടിയാണ് ഞങ്ങൾ അതിനെ ഒരു യോഗത്തിൽ സമർപ്പിച്ചിട്ടുള്ളത്. യോഗംകൊണ്ടുള്ള ബലംതന്നെയാണ് അതിൻെറ ഭാവിശ്രേയസ്സിന്ന് അവലംബമായിട്ടുള്ളതും. ദുഷ്ടസംസർഗ്ഗം അതിന്നൊരിക്കലും ഉണ്ടായിക്കൂടെന്നും, ഉള്ളതിനെ ഉദ്വസിക്കണമെന്നും, നല്ലതിനെ ആവാഹിക്കണമെന്നും, മുട്ടശാന്തി മേലാൽ കൂടാതെ കഴിക്കണമെന്നും, ആയതിലേയ്ക്കു താമസിയാതെ ഒരു സാഹിത്യയോഗം കൂടണമെന്നും, വരുവാൻ പോകുന്ന ഷഷ്ടിപൂർത്തിലക്കംപോലെ വിശേഷവിധിയായ എന്തെങ്കിലും ഒരേപ്പാടു കൊല്ലംതോറും വേണമെന്നും ആകുന്നു ഈ യോഗത്തിലെ നിബന്ധനകൾ. വരുന്നതു വരാതെ കഴിക്കുവാൻ ആരെക്കൊണ്ടും സാധിക്കുന്നു

തല്ലെങ്കിലും 'വരുന്നതുവരട്ടെ' എന്നു വിചാരിച്ച് കാര്യംവിട്ടു കളിക്കുവാൻ യോഗക്കാരും കളികണ്ടു രസിക്കുവാൻ ശേഷമുള്ളവരും മേലാൽ ഒരുക്കമുള്ളവരല്ല.

'ഉലകാം നെടുപോർക്കളത്തിലെക്കൈ-
വിലയാം ജീവിതകാലമായതിങ്കൽ,
അടയും ജഡഗോക്കളോടൊക്കൊലാ, വൻ-
പടയാളിപ്പടി പോരടിച്ചു നില്ക്കൂ.'




## ചില ന്യായങ്ങൾ.

**അന്ധഗോലാംഗുലന്യായം** — ഒരു വികൃതിയുടെ ഉപദേശം കേട്ടു മോഹളിയുള്ള കാളക്കൂറ്റന്റെ വാൽ പിടിച്ചു വഴിയറിവാൻ ശ്രമിച്ചു കുരുടന്ന വളരെ അനർത്ഥം അനുഭവിക്കേണ്ടിവന്നു എന്ന സംഭവത്തെ ദൃഷ്ടാന്തപ്പെടുത്തിക്കൊണ്ടുള്ള ഈ ന്യായം, കണ്ണടച്ചു കാര്യങ്ങളിൽ പ്രവേശിച്ച് ആപത്തനുഭവിക്കുന്ന സമ്പ്രദായത്തെയാണ് കാണിക്കുന്നത്.

**അന്ധപംഗുന്യായം** — കുരുടനും അവന്റെ തോളിൽ ഇരിക്കുന്ന മുടന്തനും, നടപ്പാനും വഴികാണ്മാനും പരസ്പരം സഹായികളായിത്തീരുന്നു. അ

പ്രകാരം പ്രത്യേകമായി സാധിപ്പാൻ കഴിയാത്ത കാര്യങ്ങളെ യോജിച്ചു സാധിക്കുന്ന സമ്പ്രദായത്തെയാണ് ഈ ന്യായം കാണിക്കുന്നത്.

അന്ധഹസ്തി ന്യായം } നാലു കുരുടന്മാർകൂടി ആനയുടെ ആകൃതി അറിവാൻ പുറപ്പെട്ടു. ഒരാൾ കാലും മറ്റൊരാൾ വാലും വേറെയൊരാൾ തുമ്പിക്കയ്യും നാലാമൻ ചെവിയും മാത്രം തൊട്ടു നോക്കീട്ട് ആന തൂണപോലെയെന്നും, കയറുപോലെയെന്നും, പാമ്പുപോലെയന്നും, മുറംപോലെയെന്നും, ഓരോരുത്തർ തീർച്ചയാക്കി. ഇപ്രകാരം ഒരു വസ്തുവിന്റെ അല്പം ഭാഗം മാത്രം ഗ്രഹിച്ച് അതിന്റെ പൂർണ്ണ സ്വഭാവം അറിഞ്ഞുവെന്ന് അഭിമാനിക്കുന്ന സമ്പ്രദായത്തെയാണ് ഈ ന്യായം കാണിച്ചു കളിയാക്കുന്നത്.

അശോകവനികാന്യായം } അശോകവനികയോടു തുല്യങ്ങളായി വേറെയും ഉദ്യാനങ്ങൾ ലങ്കയിലുണ്ടായിരുന്നുവെങ്കിലും അശോകവനികയിലാണ് രാവണൻ സീതയെ കൊണ്ടാക്കിയത്. അപ്രകാരം തുല്യഗുണങ്ങളിൽ ഒന്നു തിരഞ്ഞെടുക്കുന്നതിന്നു സ്വേച്ഛയാണ് പ്രമാണം. ആ വിഷയത്തിൽ ചോദ്യത്തിന്നവകാശമില്ല എന്ന സമ്പ്രദായത്തെ ഈ ന്യായം കാണിക്കുന്നു.

ഉഷ്ട്രകണ്ടകഭോജനന്യായം — ഒട്ടകം വളരെ പ്രയാസപ്പെട്ടു മുള്ളു തിന്നുന്നു. അതുകൊണ്ടു ഫലമോ വളരെ സ്വല്പം. ഉപയോഗത്തിന്റെ സന്ദർഭം സ്പഷ്ടം.

കദംബഗോളകന്യായം — കടമ്പുമരത്തിന്മേൽ എല്ലാ ഭാഗത്തും ഒപ്പമാണ് പൂവുണ്ടാകുന്നത്. ഒരുമിച്ചു ഉണ്ടാവുള്ള എന്ന സംഗതികളിൽ ഈ ന്യായം പ്രവർത്തിക്കുന്നു.



കരകങ്കണന്യായം — കങ്കണമെന്നതിന്നുതന്നെ കൈവള എന്നർത്ഥമുണ്ടായിരിക്കെ കരകങ്കണം എന്നു പ്രയോഗിക്കുന്നതുകൊണ്ടു കയ്യിന്മേൽ കിടക്കുന്ന കൈവള എന്നർത്ഥം കാണിക്കുന്നു. ഈ ന്യായത്തിന്റെ ഉപയോഗം പ്രായേണ ബോധവിഷയത്തിലായിരിക്കും.

കാകാക്ഷിന്യായം — കാക്കയ്ക്കു രണ്ടു കണ്ണിന്നും കൂടി ദൃഷ്ടി ഒന്നേ ഉള്ളൂ. അതിനെ ആവശ്യംപോലെ ഓരോ പുറത്തെ ചക്ഷുർഗ്ഗോളത്തിലേക്കാക്കുന്നു. ഒരു പുറം കാണുമ്പോൾ മറ്റെപ്പുറം കാണില്ല. അപ്രകാരം ഒരു വസ്തു ആവശ്യംപോലെ മറ്റു രണ്ടു പദാർത്ഥങ്ങളിലും ചേരുന്നുവെന്നു കാണിക്കുന്നതിൽ ഈ ന്യായം പ്രവർത്തിക്കുന്നു. മധ്യമണി

ന്യായം രണ്ടുപുറത്തുള്ളതിനോടും ഒരു സമയത്തുതന്നെ ചേരുന്ന സമ്പ്രദായമാണ്. പ്രകൃതന്യായപ്രകാരം ഒരു പുറത്തുള്ളതിനോടു ചേരുമ്പോൾ മറുപുറത്തുള്ളതിനോടു ചേരുന്നില്ല. ഇതാണ് ഭേദം.

കൂർമ്മാംഗന്യായം

ആമയ്ക്കു് അതിന്റെ തല മുതലായ അംഗങ്ങൾ ആവശ്യംപോലെ നീട്ടുവാനും ചുരുക്കുവാനും (ഉള്ളിലേയ്ക്കു വലിപ്പാനും പുറത്താക്കുവാനും) കഴിയും. സന്ദർഭം സ്പഷ്ടം.



കൈമുതികന്യായം

സ്പഷ്ടമായിപ്പറയാതെതന്നെ അറിയാവുന്നതാണ് എന്നിങ്ങിനെ അർത്ഥസിദ്ധതയെക്കാണിയ്ക്കുന്നതാണ് ഈ ന്യായം. പിന്നെപ്പറയണ്ണോ, പിന്നെയെന്ത്? ഇത്യാദി ശബ്ദങ്ങളെക്കൊണ്ടാണ് ഇതിനെ മലയാളത്തിൽ പ്രതിപാദിയ്ക്കുന്നത്. ഉദാഹരണം:—

കാളാംബുദോഗ്രദ്ധ്വനി ഞാണലച്ച
കാളും രുഷാ രാമനണഞ്ഞുവെന്നാൽ
ചീളെന്നെതിർപ്പാനിഹ മൃത്യുതാനു-
മാളായിടാ രാക്ഷസരെന്തുപിന്നെ?

ഖളേകപോതന്യായം

നെല്ലുണക്കുന്ന കളമുറ്റത്തു പ്രാവുകളെല്ലാം ഒന്നായി ഒരേസമയത്തുതന്നെ വന്നുചേരുന്നു. അപ്രകാരം ഏകകാല

ത്തിൽതന്നെ അനേകവസ്തുക്കൾ ഒരു വസ്തുവിൽ ചേരുന്നുവെന്ന സംഗതികളിൽ ഈ ന്യായം പ്രവൎത്തിക്കുന്നു. കദംബഗോളകന്യായപ്രകാരം അനേകവസ്തുക്കളിൽ ഒരു കാൎയ്യം ഏകകാലത്തുണ്ടാവുകയാണ്. പ്രകൃതന്യായപ്രകാരം ഒരു വസ്തുവിനെ അനേകവസ്തുക്കൾ ഏകകാലത്ത് ആശ്രയിക്കുകയാകുന്നു.

ഗുഡജിഹ്വികാന്യായം — ശക്കരയും നാവും കൂടിച്ചേൎന്നാൽ മധുരരസമാണല്ലൊ ഫലം. അപ്രകാരം ഉചിതസമ്മേളനംകൊണ്ടുണ്ടാകുന്ന സൽഫലങ്ങളെ കാണിക്കുന്നതിലാണ് ഈ ന്യായത്തിൻെറ പ്രവൃത്തി.

ശാലിനീന്യായം — അരി മുതലായതു മുറത്തിലിട്ടു ചേറുമ്പോൾ ഒരിടത്തുള്ളതു മറെറാരിടത്തേക്കും അവിടെയുള്ളതു ഇങ്ങോട്ടും നീങ്ങുന്നു. എങ്ങോട്ടെങ്കിലും മാററാമെന്നൎത്ഥം. സന്ദൎഭം സ്പഷ്ടം.

ദഗ്ദ്ധപത്രന്യായം — ചിലവിധ മുതലായതു കത്തിക്കരിഞ്ഞാലും ആ കരി അതാതിൻെറ ആകൃതിയിൽ തന്നെ ഇരിക്കുന്നു. എന്നാൽ അപ്പോൾ ഇലയാണെന്നല്ല കരിയാണെന്നാണ് അറിയുന്നത്. ഇതിനെ ദൃഷ്ടാന്തപ്പെടുത്തിക്കൊണ്ടുള്ള

ഈ ന്യായം ആകാരം മാറിയില്ലെങ്കിലും ഗുണം മാറുവാൻ വിരോധമില്ലെന്നു കാണിക്കുന്നു.

ദണ്ഡചക്രാദിന്യായം. ഘടം എന്ന ഒരു വസ്തുവിനെക്കുറിച്ച് കുശവൻ, കൊട്ടി, വടി, ചക്രം മുതലായതെല്ലാം കാരണങ്ങളാണ്. ഈ ന്യായം മിക്കതും കാര്യകാരണഭാവത്തെപ്പററി വിവരിക്കുന്ന സന്ദർഭങ്ങളിലേ പ്രവൎത്തിക്കുകയുള്ളു.

ദണ്ഡാപൂപന്യായം. ഒരു കോലിന്മേൽ തന്നെ ഒന്നിലധികം അപ്പം ഒന്നായി കുത്തി എടുക്കുന്നതിനെ ദൃഷ്ടാന്തപ്പെടുത്തിക്കൊണ്ട് ഒരു പ്രവൃത്തികൊണ്ടു തന്നെ അനേകം സമാനകാൎയ്യങ്ങളെ ഓരോന്നോരോന്നായി ക്രമത്തിൽ നിൎവ്വഹിക്കുന്ന സമ്പ്രദായത്തെ ഈ ന്യായം കാണിക്കുന്നു. അല്ലെങ്കിൽ അപ്പം കോൎത്തുവെച്ചിരിക്കുന്ന കോലിൻെറ തല എലി കടിച്ചതു കണ്ടിട്ട് അപ്പം കൊണ്ടുപോയതും എലിയാണെന്നൂഹിക്കുന്നപ്രകാരം വിശേഷലക്ഷണംകൊണ്ടു സാമാന്യത്തെ വേർതിരിച്ചറിയുന്ന സമ്പ്രദായത്തെ ഈ ന്യായം കാണിക്കുന്നു. രണ്ടുവിധം സന്ദർഭങ്ങളിലും പ്രയോഗമുണ്ട്.

പങ്കപ്രക്ഷാളനന്യായം. 'പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം.' മേൽ ചളിയാക്കീട്ടു കഴുക

ക്കളവാൻ പുറപ്പെടുന്നതിനെക്കാൾ നല്ലതു ആദ്യം തന്നെ ചളിയാക്കാതിരിക്കുന്നതാണ്. സന്ദർഭം സ്പഷ്ടം.

**ലൂതാതന്തു ന്യായം** എട്ടുകാലൻ താൻതന്നെ നൂലുണ്ടാക്കുന്നു; താൻതന്നെ വല കെട്ടുന്നു; താൻതന്നെ ആ വല നശിപ്പിക്കുന്നു. ഈ സമ്പ്രദായം ദൃഷ്ടാന്തമായിട്ടുള്ള സംഭവങ്ങളിൽ ഈ ന്യായം പ്രയോഗിക്കും.



**ബീജാങ്കുര ന്യായം** അണ്ടിയോ മൂത്തത് മാവോ മൂത്തത് എന്നു തീർച്ചപ്പെടുത്തുവാൻ സാധിക്കാഞ്ഞതിനാൽ അതിന്നു പ്രവാഹരൂപമായി അനാദിത്വം കല്പിച്ചിരിക്കുന്നു. അപ്രകാരം പരസ്പരസാപേക്ഷങ്ങളിൽ ഈ ന്യായം പ്രവർത്തിക്കുന്നു.

**ശംഖവേളാ ന്യായം** 'എന്റെ അമരപ്പന്തലിന്റെ ചോട്ടിൽ പോയാലേ നക്ഷത്രം അറികയുള്ളൂ' എന്നു പറഞ്ഞ നമ്മുടെ മലയാളിയുടെ ചങ്ങാതിയായിട്ടു ശംഖുവിളി കേട്ടാൽ മാത്രമേ നേരം അറികയുള്ളൂ എന്ന സ്ഥിതിയിൽ ഒരു സംസ്കൃതക്കാരനുണ്ടായിരുന്നു. അയാളാണ് ഈ ന്യായത്തിലെ ദൃഷ്ടാന്തത്തിൽ അകപ്പെട്ടിരിക്കുന്നത്.

**സ്ഥവിരലഗുഡന്യായം** — വൃദ്ധന്റെ കയ്യിലുള്ള വടി നിലത്തു കുത്തുമ്പോൾ ചില സമയം വിചാരിച്ചേടത്തു തന്നെ കുത്തു കൊണ്ടേക്കാം. ചില സമയം തെറ്റിപ്പോയെന്നും വരും. സന്ദൎഭം സ്പഷ്ടം.

**സൂചീകടാഹന്യായം** — കുറച്ചുമാത്രം പണിയുള്ള സൂചി ഉണ്ടാക്കിയതിന്നുശേഷമാണ് അധികം പണിയുള്ള കടാഹം (കിടാരം) ഉണ്ടാക്കുവാൻ ശ്രമിക്കുന്നത്. അപ്രകാരം എളുപ്പമുള്ളതു മുമ്പിൽ ചെയ്യേണമെന്ന സംഗതിയിൽ ഈ ന്യായം പ്രവൎത്തിക്കുന്നു.



